# വിക്രമാദിത്യൻ ത്രിഭുവനമല്ലൻ

---

ഗ്രന്ഥകൎത്താ:

എ. ബാലകൃഷ്ണപിള്ള, ബി. എ. ബി. എൽ.

---

പ്രകാശകൻ

കുളക്കുന്നത്തു രാമൻ മേനോൻ

---

ബി. വി. ബുക്ക ഡിപ്പോ

തിരുവനന്തപുരം.

# വിക്രമാദിത്യൻ ത്രിഭുവനമല്ലൻ

ഗ്രന്ഥകർത്താ



എ. ബാലകൃഷ്ണപിള്ള, ബി. ഏ., ബി. എൽ.

പ്രകാശകൻ

കല്ലൂക്കന്നേത്തു രാമൻ [illegible]

ബി. വി. ബുക്ക് ഡിപ്പോ

തിരുവനന്തപുരം

[പകർപ്പവകാശം]

തിരുവനന്തപുരം ബി. വി. ബുക്ക ഡിപ്പോ

പ്രവർത്തകന്മാർക്കുവേണ്ടി

കമലാലയ അച്ചുകൂടത്തിൽ

അച്ചടിച്ചത്

ഒന്നാം പതിപ്പ് - കോപ്പി, 100

1097

# വിക്രമാദിത്യൻ ത്രിഭുവനമല്ലൻ

---

## അദ്ധ്യായം ൧

---

### ചാലൂക്യരാജവംശം.

വിദേശീയരണാങ്കണസമുദ്രത്തിൽ നിമജ്ജനത്തിന്നു സന്നദ്ധനായ ഭാരതസ്വാതന്ത്ര്യഭാസ്കരൻ തന്റെ ചരമകാലത്തിൽ പൊഴിച്ച ഭോജൻ, കൃഷ്ണദേവൻ, കീർത്തിവർമ്മൻ, രാമപാലൻ, ബല്ലാലസേനൻ, കുലോത്തുംഗൻ, ബിട്ടിദേവൻ, സിംഘണയാദവൻ, പൃഥ്വിരാജൻ മുതലായ അതിതേജോമയമായ മയൂഖജാലങ്ങളെ അനുസകലം തന്റെ പ്രഭാശാലിത്വപ്രഭയാൽ മങ്ങിപ്പിച്ച ഒരു കിരണമാണ് വിക്രമാദിത്യൻ ത്രിഭുവനമല്ലൻ. ഈ അസ്തമനകാലത്തെ അതിമനോഹരമാക്കിത്തീർക്കുവാനായി ഭാരത മാതാവിനാൽ സൃഷ്ടിക്കപ്പെട്ട ജയദേവാദികോകിലങ്ങളിൽ ഒന്നായ ബിൽഹണൻ വിക്രമാദിത്യനെന്ന തേജഃപു

ങ്ങളെക്കൊണ്ട് ആശ്ചര്യപൂർവ്വം മധുരതരമായിക്കൂജനം ചെയ്തു. ഇപ്രകാരം സാഹിത്യകലാനായകനായിരു ന്നതിനാൽ മാത്രമല്ല വിക്രമാദിത്യൻ ഭാരതീയ ഭൂപാല ന്മാരുടെ കൂട്ടത്തിൽ ഹീരസമമായി പ്രശോഭിക്കു ന്നത്. ത്രിഭുവനമല്ലനെന്ന ബിരുദിന് അദ്ദേഹത്തി ന് സർവ്വവിധേനയും അർഹതയുണ്ട്. പുത്രപ്രാ പ്തി സിദ്ധിക്കുന്നതിനു മുമ്പിൽതന്നെ വിക്രമാദിത്യൻ ദ ക്ഷിണ പഥത്തിൽ ഒരു ദിഗ്വിജയം നടത്തി. പരശു രാമസൃഷ്ടിയായ കേരളംമുതൽ ഭഗീരഥതനയയായ ഗംഗാ നദിപര്യന്തം ഉള്ള സകല സാമന്തന്മാരായ രാജാ ക്കന്മാരും നമ്മുടെ കഥാനായകന്റെ കൃപാണവല്ലിയു ടെ ലാസ്യവിലാസങ്ങളെക്കണ്ട് ഭയന്നു. പിതൃസമാർജ്ജി തവും, പരിമിതപരിസരസംയുക്തവുമായ ഗുപ്ത സാമ്രാജ്യത്തിന്റെ സീമകൾ പൂർവ്വാപരസമുദ്രങ്ങളാക്കി ത്തു് അദ്ദേഹം പുരാണ പ്രസിദ്ധമായ അതിന്റെ പുകഴിനു സദൃശമായ വിധത്തിൽ ഹിമവത്സേ തുപര്യന്തം പ്രതിഷ്ഠ ചെയ്തു. ഈ സാമ്രാജ്യത്തിനെ വിക്രമാദിത്യൻ ഒരു ശതാബ്ദത്തിന്റെ അർദ്ധഭാഗ ത്തിലധികംകാലം പ്രശംസനീയമായ രീതിയിൽ ഭരി ച്ചു. അദ്ദേഹം കേവലം ഒരു സമർത്ഥനായ യോദ്ധാവും നിപുണനായ ഭരണതന്ത്രജ്ഞനും മാത്രമായിരുന്നില്ല. പണ്ഡിതവത്സലനായ വിക്രമാദിത്യന് കലാനൈപു ണ്യവുംകൂടി ലഭിച്ചിട്ടുള്ളതായിരുന്നതിനാൽ രാജസദ

ങ്ങളെന്ന അശ്വമേധത്തിന്റെ ബിരുദ് അന്വർത്ഥമായിത്തീരുകയും ചെയ്തു. ഇപ്രകാരമുള്ള ഒരു പുരുഷകേസരിക്ക് ലോകത്തിലെ പ്രസിദ്ധ സ്വപരാക്രമന്മാരുടെ മുന്നണിയിൽ നിൽക്കുവാൻ അർഹതയുണ്ടെന്നുള്ളതിനു വിപരീത അഭിപ്രായക്കാർ ഉണ്ടാകുകയില്ലെന്ന് നമുക്ക് ധൈര്യമായി പറയാം.

വിക്രമാദിത്യൻ അലങ്കരിച്ച ചാലുക്യരാജവംശം പ്രാചീനകാലങ്ങളിൽ ദക്ഷിണാപഥത്തെ അത്യന്തം പ്രാബല്യത്തോടുകൂടി ഭരിച്ചുവന്നിരുന്നു. ചാലുക്യർ പ്രാചീനകാലങ്ങളിൽ ഭാരതഖണ്ഡത്തിലെ ആക്രമിച്ചു കീഴടക്കിയ ഹൂണർ, ഗുർജ്ജരർ മുതലായ വിദേശീയരിൽ നിന്നും ഉത്ഭവിച്ചവരാണെന്നും, അല്ല, അവർ സ്വദേശികളായ ക്ഷത്രിയരാണെന്നും രണ്ടു വിധാഭിപ്രായങ്ങളുണ്ട്. ഇന്ത്യാചരിത്രത്തിൽ പ്രസിദ്ധരായ പ്രമാരർ, പ്രതിഹാരർ, ചൗഹാനർ, ചാലുക്യർ എന്ന നാലു രാജപുത്രവർഗ്ഗങ്ങൾ ദക്ഷിണരാജസ്ഥാനത്തുള്ള അർബുദഗിരിയിൽ ഒരു അഗ്നികുണ്ഡത്തിൽനിന്ന് ഉത്ഭവിച്ചവരാണെന്ന് പിൽക്കാലങ്ങളിലെ ഗ്രന്ഥങ്ങളിൽ പറയപ്പെട്ടിരിക്കുന്നു. പ്രതിഹാര രാജവംശം ഗുർജ്ജരരിൽനിന്ന് ഉത്ഭവിച്ചതാണെന്നും, ദക്ഷിണാപഥത്തിലുള്ള രാഷ്ട്രകൂടർ, ചണ്ഡേലർ, കളച്ചൂരികൾ മുതലായ രാജപുത്രന്മാർ

സ്വദേശികളാണെന്നും വിചാരിക്കുവാൻ വിശ്വാസയോഗ്യമായ ലക്ഷ്യങ്ങളുണ്ട്. ചലൂക്യരെക്കുറിച്ചുള്ള പ്രത്യേക ഐതിഹ്യം അവർ അയോദ്ധ്യയിൽ നിന്ന് ദക്ഷിണാപഥത്തിലേക്കു വന്നവരാണെന്നാണതാനും.

പ്രാചീനതമമായ ചലൂക്യ ശാസനങ്ങളിൽ അവർ മാനവ്യഗോത്രജന്മാരും, ഹാരിതീപുത്രന്മാരും, സപ്തമാതാക്കളാലും കാർത്തികേയനാലും പരിരക്ഷിക്കപ്പെട്ടവരും, വരാഹലാഞ്ഛനമുള്ളവരും ആണെന്നു പറയപ്പെട്ടിരിക്കുന്നു. പിൽക്കാലങ്ങളിലെ ഗ്രന്ഥങ്ങൾ ഇവരുടെ പൂർവികനായ ചൌലുക്യൻ അല്ലെങ്കിൽ ചലൂക്യൻ ബ്രഹ്മാവിന്റെ ചുലുകത്തിൽ നിന്ന് ഉത്ഭവിച്ചതായി ഒരുകഥ നിർമ്മിച്ചിട്ടുണ്ട്. വിക്രമാങ്കദേവചരിത്രത്തിൽ ബിൽഹണൻ ഇതിനെ ഇപ്രകാരം വർണ്ണിക്കുന്നു.

"ബ്രഹ്മർഷിഭിർബ്രഹ്മമയീമമുഷ്യ
സാർദ്ധം കഥാം വർണ്ണയതഃ കദാചിത്
ത്രൈലോക്യബന്ധോഃ സ്വരസിന്ധുതീരേ
പ്രത്യൂഷ സന്ധ്യാ സമയോ ബഭൂവ.

..................................................................

സന്ധ്യാ സമാധേര ഭഗവാൻ സഹിതോഥ
ചക്രേണ ബദ്ധാഞ്ജലിനാ പ്രണമ്യ

ഈ ഐതിഹ്യം നമ്മുടെ കഥാനായകൻെറ കാലത്തുള്ള ചില ശാസനങ്ങളിലും കാണ്മാനുണ്ട്. എന്നാൽ ഈ ദിവ്യമായ ഉത്ഭവത്തെപ്പററി പ്രാചീന ചാലുക്യശാസനങ്ങളും ജൈന കവിയായ ജയസിംഹദേവസൂരിയുടെ കുമാരപാലചരിതവും യാതൊന്നും നിർദ്ദേശിച്ചു കാണുന്നില്ലതാനും. ജയസിംഹദേവസൂരി ചാലുക്യൻെറ ഉത്ഭവത്തെക്കുറിച്ചു,

"പുരാസുരാരി വിധിവിശപ വിരോധാധാന ധുന്ധരാഃ
ചാലൂക്യ ഇതി വിഖ്യാതാഃ സംജാതാഃ ക്ഷത്രിയോത്തമാഃ
യൈശ്ച ശാംഭീഷു ചാത്മീയ യശോതീർത്ഥമലായന്ത
[ ഗുണാഃ
ഗ്രാമാണുവജഗത് ഭ്രാന്ത്യായുക്രാന്താവിശ്രുതൈഃ"

എന്നുമാത്രമെ പറയുന്നുള്ളു.

ഈ കഥ പിൽക്കാലങ്ങളിൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതാണെന്നു നമുക്കു വിശ്വസിക്കാം. ഇതു ഏതു വിധമായിരുന്നാലും, ഏ. ഡി. ൬൦൦-നു സമീപിച്ചു ജയസിംഹൻ എന്ന ചാലുക്യരാജാവ് കുന്തള രാജ്യത്തിൻെറ ഒരു ഭാഗത്തിൽ തൻെറ അധികാരം സ്ഥാപിച്ചു അതിനെ ഭരിച്ചുതുടങ്ങിയതായി നമുക്ക് അറിവുണ്ട്. ജയസിംഹൻെറ പൌത്രനായ പുലകേശി ഒന്നാമൻ ബോംബെ സംസ്ഥാനത്തിൽ ബിജാപ്പൂർ ജില്ലയിൽ ഉള്ള വാതാപിനഗരത്തെ തൻെറ രാജ

പുലകേശിയുടെ സമകാലീനനായ രവികീർത്തി എന്ന ജൈനകവി അദ്ദേഹത്തിന്റെ ഈ വിജയത്തെ താൻ പണികഴിപ്പിച്ച ഒരു ക്ഷേത്രത്തിന്റെ ചുവരിൽ കൊത്തിപ്പിച്ചിട്ടുള്ള പ്രശസ്തിയിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

"അപരിമിതവിഭൂതിസ്ഫീതസാമന്തസേനാ
മകുടമണിമയൂഖാക്രാന്തപാദാരവിന്ദഃ
യുധി പതിതഗജേന്ദ്രാനീകബീഭത്സഭൂതോ
ഭയവിഗളിതഹർഷോ യേന ചാകാരി ഹർഷഃ

ഭുവമുരുഭിരനീകൈശ്ശാസതോ യസ്യ രേവാ
വിവിധപുളിനശോഭാവന്ധ്യവിന്ധ്യോപകണ്ഠാ
അധികതരമരാജൽസ്വേന തേജോമഹിമ്നാ
ശിഖരിഭിരിഭവർജ്ജ്യാ വർഷ്മണാം സ്പർദ്ധയേവ."

പുലകേശി രണ്ടാമൻ സ്ഥാപിച്ച സാമ്രാജ്യം അദ്ദേഹത്തിന്റെ മരണശേഷം ഒരു ശതാബ്ദത്തിലധികകാലം നിലനിന്നില്ല. അദ്ദേഹത്തിന്റെ ഒരു പിൻഗാമിയായ കീർത്തിവർമ്മൻ രണ്ടാമന്റെ കാലത്ത് ചളുക്യന്മാരുടെ സാമന്തന്മാരായ രാഷ്ട്രകൂടവംശജന്മാരായ ദന്തിദുർഗ്ഗൻ ആ സാമ്രാജ്യത്തെ വിധ്വംസനം ചെയ്തു. അനന്തരം രാഷ്ട്രകൂടന്മാർ ദക്ഷിണാപഥത്തിലെ [illegible] രാജാക്കളായി [illegible] ഒരു സാമ്രാജ്യത്തെ

സ്ഥാപിച്ച് അതിനെ ഇരുന്നൂററിഅമ്പതു വർഷത്തോളം ഭരിച്ചു. ഇക്കാലങ്ങളിൽ ചലുക്യ രാജാക്കന്മാർ രാഷ്ട്രകൂടന്മാരുടെ സാമന്തന്മാരായി ഒരു ചെറിയ രാജ്യത്തെ ഭരിച്ചുവരുകയും ചെയ്തു. എ. ഡി. ൯൭൩-ൽ തൈലപൻ എന്ന ചലുക്യ രാജാവിന് രാഷ്ട്രകൂടസാമ്രാജ്യത്തെ നശിപ്പിക്കുവാനും തന്റെ വംശത്തിന്റെ പൂർവ്വപ്രാബല്യത്തെ പുനരുദ്ധാരണം ചെയ്യുവാനും സാധിച്ചു. ഇപ്രകാരം തൈലപനാൽ സ്ഥാപിക്കപ്പെട്ട രാജവംശത്തിന് 'ഉത്തരചലുക്യർ' അഥവാ 'കല്യാണ നഗരത്തിലെ ചലുക്യർ' എന്ന് ചരിത്രകാരന്മാർ പേർ നൽകിയിരിക്കുന്നു. ഈ ചലുക്യ വംശത്തിൽ ജനിച്ചവനാണ് നമ്മുടെ കഥാനായകൻ.

രാഷ്ട്രകൂട സാമ്രാജ്യത്തെ വിധ്വംസനം ചെയ്ത്കള രാഷ്ട്രകൂടരാജകുമാരിയെ വേട്ടതിനുശേഷം തൈലപൻ പ്രബലന്മാരായ ചോള രാജാവിനോടും ചേദീശനോടും ഗുജറാത്തിനെ ഭരിച്ചിരുന്ന ചലുക്യവംശസ്ഥാപകനായ മൂലരാജാവിനോടും യുദ്ധം ചെയ്തു. അനന്തരം മദ്ധ്യ ഇൻഡ്യയിലുള്ള മാലവരാജ്യത്തിലേക്ക് തൈലപൻ തന്റെ സേനയെ നയിച്ചു. ഇതിനെ അക്കാലത്ത് ഭരിച്ചിരുന്ന നൃപൻ വിശ്വവിശ്രുതനായ ഭോജന്റെ പിതൃവ്യനും, ദശരൂപകർത്താവായ ധനഞ്ജയന്റെ രക്ഷകനുമായ മുഞ്ജ

നായിരുന്നു. തൈലപനെ ആറു യുദ്ധങ്ങളിൽ തുടരെത്തുടരെ തോൽപ്പിച്ചുവെന്ന് മുഞ്ജൻ കൊട്ടിഘോഷിക്കുന്നുണ്ട്. എന്നാൽ തൈലപന്റെ അന്ത്യകാലങ്ങളിൽ അദ്ദേഹത്തിന് മുഞ്ജനോടു പ്രതികാരം ചെയ്യുവാൻ കഴിഞ്ഞു. തന്റെ വൃദ്ധമന്ത്രിയായ രുദ്രാദിത്യന്റെ ഉപദേശത്തെ ലംഘിച്ച് മുഞ്ജൻ മത്തപ്രമത്തനായി ഒരു വലിയ സൈന്യസഹിതം ധാരാരാജ്യത്തിന്റെ അതിർത്തിയായ ഗോദാവരിയെ കടന്നു തൈലപന്റെ രാജ്യത്തെ ആക്രമിച്ചു. ഇതിൽ നിന്നും ഉണ്ടായ യുദ്ധത്തിൽ തൈലപന് പൂർണ്ണമായ വിജയം ലഭിച്ചുവെന്നു മാത്രമല്ല, തന്റെ വൈരിയെ ബന്ധനസ്ഥനാക്കുവാൻ കൂടി സാധിക്കുകയും ചെയ്തു. ആദ്യം തൈലപൻ മുഞ്ജനോട് ദയവോടു കൂടിയാണ് പെരുമാറിയത്. എന്നാൽ മുഞ്ജൻ തടവു ചാടി രക്ഷപ്പെടുവാൻ ശ്രമിച്ച വിവരം അറിഞ്ഞതോടുകൂടെ അദ്ദേഹം ആ നിർഭാഗ്യവാനായ രാജാവിനെ അതിക്രൂരമായ വിധത്തിൽ അവമാനിച്ച് വധിപ്പിച്ചു.

"മാന്ധാതാസമഹീപതിഃ കൃതയുഗാലങ്കാരഭൂതോഗതഃ
സേതുര്യേന മഹോദധൌ വിരചിതഃ ക്വാƒസൌ ദശാ
[സ്യാന്തകഃ
അന്യേ ചാപിയുധിഷ്ഠിര പ്രഭൃതയോയാവദ്ഭവാൻഭൂപതേ
നൈകേനാപി സമം ഗതാ വസുമതീ മുഞ്ജത്വയായാ
[സ്യതി"

നശിപ്പിക്കുവാൻ അദ്ദേഹം നിശ്ചയിച്ചുവെന്നും, കാലവിളംബമെന്യെ ഒരു വലിയ സൈന്യത്തോടുകൂടി കുന്തളരാജ്യത്തെ ആക്രമിച്ച് അദ്ദേഹം തൈലപനെ ബന്ധനസ്ഥനാക്കി അവമാനിച്ചു ഹനിപ്പിച്ചുവെന്നും ഭോജചരിത്രത്തിൽ പറയപ്പെട്ടിരിക്കുന്നു. മുഞ്ജന്റെ മരണകാലത്തു ഭോജൻ ശിശുവായിരുന്നതിനാലും തൈലപൻ മുഞ്ജനെ രണ്ടു വർഷത്തിലധികം അതിജീവിച്ചിരുന്നില്ലെന്നു ശാസനങ്ങൾ സ്ഥാപിക്കുന്നതിനാലും തൈലപനെ സംബന്ധിച്ചിടത്തോളം ഈ കഥ വിശ്വാസയോഗ്യമല്ല. എന്നാൽ മുഞ്ജന്റെ പിൻഗാമിയും, നവസാഹസാങ്കചരിതത്തിന്റെ കഥാനായകനുമായ സിന്ധുരാജന്റെ കാലത്തിൽ യുവരാജാവായ ഭോജൻ കുന്തളത്തിനെ ആക്രമിച്ച് ദുർബലനായ വിക്രമാദിത്യനെയോ അയ്യണനെയോ മേൽപറഞ്ഞ പ്രകാരം വധിപ്പിച്ചിരിക്കാം. ഈ രണ്ടു ചാലൂക്യരാജാക്കന്മാരുടെ അല്പകാലികമായ ഭരണങ്ങളും, ശാസനങ്ങളും അവരുടെ പരാക്രമങ്ങളെ അധികമായി വർണ്ണിക്കുന്നില്ലെന്നുള്ള സംഗതിയും ഈ അനുമാനത്തെ ബലപ്പെടുത്തുന്നുണ്ടുതാനും.

അയ്യണന്റെ മരണാനന്തരം കുന്തളസിംഹാസനത്തെ അലങ്കരിച്ചതു് അദ്ദേഹത്തിന്റെ അനുജനും നമ്മുടെ കഥാനായകന്റെ പിതാമഹനുമായ ജയസിംഹൻ

ജഗദേകമല്ലനായിരുന്നു. എ. ഡി. ൧൦൧൮-ൽ രാജ്യഭാരം ഏറ്റയുടനെ ജയസിംഹൻ തന്റെ കുലവൈരിയായ മാളവരാജാവിനോടു യുദ്ധം ചെയ്തു. തന്റെ ജ്യേഷ്ഠനെ ഹനിച്ചതിനു പ്രതികാരമായി ജയസിംഹൻ ഭോജനെ തോല്പിച്ചു. അനന്തരം അദ്ദേഹം ഉത്തരകൊങ്കണാധിപനും ശിലാഹാരവംശജനുമായ ചിത്ത രാജനെ വെന്നു് പ്രബലനായ ആ മഹാസാമന്തന്റെ രാജ്യത്തിൽ തന്റെ അധികാരത്തെ ഉറപ്പിച്ചു. ജയസിംഹന്റെ കാലത്തിൽ ചോളരാജ്യത്തിനെ ഭരിച്ചിരുന്നതു് രാജരാജചോളൻ ഒന്നാമന്റെ പുത്രനും, ഗംഗാനദീതീരങ്ങളെയും, ബർമ്മരാജ്യത്തെയും ആക്രമിച്ചു കീഴടക്കിയവനുമായ രാജേന്ദ്രചോളൻ ഒന്നാമൻ ആയിരുന്നു. ഈ ശക്തിമാനായ ചക്രവർത്തിയോടും അദ്ദേഹത്തിന്റെ പുത്രനും യുവരാജാവുമായ രാജാധിരാജനോടും ജയസിംഹൻ യുദ്ധം ചെയ്തു. ജയസിംഹന്റെ ആദ്യകാലങ്ങളിൽ അദ്ദേഹം ചേരരാജാവിനെയും തോല്പിച്ചതായി ശാസനങ്ങൾ തെളിയിക്കുന്നു. ഇക്കാലത്തു് തിരുവഞ്ചിക്കുളത്തുനിന്നും ചേരരാജ്യത്തിനെ ഭരിച്ചിരുന്നതു് ജൂതന്മാരുടെ ചെമ്പു പട്ടയം എന്നു വിളിച്ചുവരുന്ന ശാസനത്തിന്റെ കർത്താവായ ഭാസ്കര രവിവർമ്മൻ തിരുവടിയായിരുന്നു. ഇദ്ദേഹത്തിനെ രാജേന്ദ്രചോളനും തോല്പിച്ചതായി നമുക്കു് അറിവുണ്ടു്. ഈ യുദ്ധങ്ങളാൽ തന്റെ ജ്യേഷ്ഠന്മാരുടെ ഭര

ന്നകാലങ്ങളിൽ നശിച്ചിരുന്ന കുന്തളരാജ്യത്തിന്റെ ശക്തിയെ ജയസിംഹൻ പുനഃ സ്ഥാപിപ്പിക്കയും തന്മൂലം നമ്മുടെ കഥാനായകന്റെ വിസ്തീർണ്ണമായ സാമ്രാജ്യത്തിന് അടിസ്ഥാനമിടുകയും ചെയ്തു.

——(o)——

## അദ്ധ്യായം ൨

### വിക്രമാദിത്യന്റെ ബാല്യം.

വിക്രമാദിത്യന്റെ പിതാവും ജയസിംഹൻ ജഗദേക മല്ലന്റെ പുത്രനുമായ സോമേശ്വരൻ ആഹവമല്ലൻ ത്രൈലോക്യമല്ലൻ എ. ഡി. ൧൦൪൨-ൽ കുന്തളരാജാവായിത്തീർന്നു. രാജ്യഭാരമേറ്റയുടനെ ആഹവമല്ലൻ മാലവരാജ്യത്തെ ആക്രമിച്ചു് ഭോജന്റെ ധാരാനഗരത്തിൽനിന്ന് പലായനം ചെയ്യിപ്പിച്ചു. അനന്തരം ഒരു വലിയ സൈന്യത്തോടുകൂടി അദ്ദേഹം പശ്ചിമസമുദ്രതീരങ്ങളിലേക്ക പ്രയാണം ചെയ്തു. അവിടെയുള്ള സാമന്തന്മാരെ കീഴടക്കിയതിനുശേഷം അദ്ദേഹം പശ്ചിമസമുദ്രതീരത്തിൽ ഒരു ജയസ്തംഭം നാട്ടി. അപ്പൊൾ ചോളരാജാവായ രാജാധിരാജനും യുവരാജാവായ രാജേന്ദ്രനും കുന്തളരാജ്യത്തിന്റെ തെക്ക പടിഞ്ഞാറുള്ള

ബെരംബൊള വിഷയത്തെ ആക്രമിച്ച് രാജനക്ഷേത്ര ങ്ങളെയും മററും നശിപ്പിച്ചുവെന്ന് അദ്ദേഹം അറി ഞ്ഞു. ഉടനെ ആഹവമല്ലൻ തന്റെ കുലവൈരിയായ ചോളരാജാവിനെ തോല്പിക്കുവാനായി തുംഗ ഭദ്രാനദീതീരത്തിലേക്ക ചെന്നു. തുംഗഭദ്രയുടെ കരയിലുള്ള കൊപ്പം എന്ന സ്ഥലത്തു വെച്ച് എ. ഡി. ൧൦൫൨-ൽ ഈ രണ്ടു സൈന്യങ്ങളും തമ്മിൽ ഭ യങ്കരമായ യുദ്ധം നടന്നു. ഈ യുദ്ധത്തിൽ രാജാ ധിരാജൻ മുറിവേററു മരിച്ചു. എന്നാൽ യുവരാജാവാ യ രാജേന്ദ്രന്റെ പ്രത്യേക പ്രയത്നത്താൽ ചോളസൈ ന്യത്തിന് അധികം നഷ്ടം കൂടാതെ യുദ്ധക്കളത്തിൽ നിന്ന് പോകുവാൻ സാധിക്കുകയും ചെയ്തു.

വിക്രമ ചോഴനുലാ എന്ന തമിഴ് കാവ്യത്തിൽ രാജാധിരാജനെയും അദ്ദേഹത്തിന്റെ അനുജനും പി ൻഗാമിയുമായ രാജേന്ദ്രനെയും ഇപ്രകാരം യഥാക്രമം വർണ്ണിച്ചിരിക്കുന്നു.

“ചങ്കത്തെ

മുററും മുരണടക്കി മുന്നൂടി പോയ് കലിയാണം
ചെററ തനിയാരെന്നെച്ചേവകനും, പാററലരെ
വെപ്പത്തടു കളത്തു വേഴങ്കം ആയിരവും
കൊപ്പത്തൊരു കളിററാർ കൊണ്ടോനും.”

രാജാധിരാജൻ ചലുക്യരാജധാനിയായ കല്യാണനഗരത്തെ നശിപ്പിച്ചുവെന്നും രാജേന്ദ്രൻ കൊപ്പം യുദ്ധത്തിൽ ശത്രുവിനെ തോൽപിച്ച് തന്റെ ഒരു ഗജത്താൽ ആയിരം ശത്രുഗജങ്ങളെ പിടിച്ചുവെന്നുമാണ് ഇതിൽ പറയപ്പെട്ടിരിക്കുന്നത്. രാജേന്ദ്രചോളന്റെ ശാസനങ്ങൾ അദ്ദേഹത്തിനെ, "ഇരട്ടപാടി ഏഴര ഇലക്കവും കൊണ്ടു പേരാററിൻകരെ കൊപ്പുള്ള ആഹവമല്ലനെ അഞ്ചുവിത്തു യാനെയും കുതിരെയും പെണ്ടിർപണ്ടാരവും കൊണ്ടു വിജയാപിഷേകം ചെയ്തു വീരസിംഹാസനത്തു വീററിരുന്തരുളിന കൊപ്പരകേസരിവൻമരാന ഉടൈയാർ ശ്രീ ഇരാചേന്ദിര ദേവർ" എന്നാണ് വർണ്ണിക്കുന്നത്. രാട്ടപാടിഏഴരലക്കം എന്നത് കന്തളരാജ്യമാണ്. എന്നാൽ ഈ യുദ്ധത്തിൽ ആഹവമല്ലനാണ് വിജയം ലഭിച്ചുവെന്നും അനന്തരം അദ്ദേഹം ചോളരാജധാനിയായ കാഞ്ചീനഗരത്തെ പിടിച്ചടക്കി ചോളരാജാവിനെ കാട്ടിലേക്ക് ഓടിച്ചുവെന്നും ബിൽഹണൻ പറയുന്നു.

"ദോർദ്ദണ്ഡ ദർപ്പാദ്രവിഡപ്രകാണ്ഡം
യഃ സമ്മുഖം ധാവിതമേക വീരം
അരാജനം വീരസഹസ്യ ചക്രേ
ബാണോത്കരീമഹിദ്ര പരമ്പരാഭിഃ

ണ്ടതിൽ അതിശയിക്കാനൊന്നുമില്ലല്ലോ. ഈ വർണ്ണനകളിൽനിന്ന്, കന്നട രാജ്യത്തിനെ രാജാധിരാജനും രാജേന്ദ്രനും ആക്രമിച്ച് കല്യാണനഗരംവരെ ചെന്നുവെന്നും അനന്തരം ആഹവമല്ലൻ അവരെ തുംഗഭദ്രവരെ ഓടിച്ച് അതിന്റെ തീരത്തുള്ള കൊപ്പത്തിൽവെച്ച് അവരോട് യുദ്ധംചെയ്തുവെന്നും, ഈ യുദ്ധത്തിന്റെ ആരംഭത്തിൽ ചോളസൈന്യത്തിന്റെ പരാജയവും ചോളരാജാവിന്റെ മരണവും സംഭവിച്ചുവെന്നും എന്നാൽ ഒടുവിൽ യുവരാജാവായ രാജേന്ദ്രചോളന് തന്റെ സൈന്യത്തെ ശത്രുവിൽനിന്ന് രക്ഷിച്ച് ചോളത്തിലേക്ക് നയിക്കുവാൻ സാധിച്ചുവെന്നും, ഈ സൈന്യത്തെ പിന്തുടർന്ന് ആഹവമല്ലന്റെ ഒരു സൈന്യവിഭാഗം കാഞ്ചീനഗരംവരെ പ്രയാണംചെയ്തുവെന്നും നമുക്ക് അനുമാനിക്കാം.

ചേദിരാജാവായ കർണ്ണദേവനോടാണ് അനന്തരം ആഹവമല്ലൻ യുദ്ധംചെയ്തത്. കർണ്ണദേവനും ഗുജറാത്തിനെ ഭരിച്ചിരുന്ന ഭീമനുംകൂടിച്ചേർന്ന് ഇതിനുമുമ്പിൽ മാളവാധീശനായ ഭോജനെ തോല്പിച്ച് അദ്ദേഹത്തിന്റെ ശക്തിയെ നിശ്ശേഷം നശിപ്പിച്ചിരുന്നു. ഇതിൽ നിന്നും കർണ്ണദേവൻ മദ്ധ്യഇൻഡ്യയിൽ അതിപ്രബലനായിത്തീർന്നു. കർണ്ണദേവന്റെ വർദ്ധമാനമായ ശക്തിയെ നശിപ്പിക്കുവാൻ ഉദ്ദേശിച്ചാണ്

ആഹവമല്ലൻ അദ്ദേഹത്തിനോടു പോർ ചെയ്തു. ഈ യുദ്ധത്തിനെ സംബന്ധിച്ചായിരിക്കാം ആഹവമല്ലൻ മുമ്പു പറഞ്ഞ ശാസനത്തിൽ പറയുന്നപ്രകാരം കന്യാകുബ്ജരാജാവിനെ ജയിച്ചതും. ഗസ്നിയിലെ മഹമ്മദിന്റെ ആക്രമണങ്ങളാൽ ദുഷ്പ്രാബല്യത്തോടുകൂടി കന്യാകുബ്ജത്തിനെ ഇക്കാലങ്ങളിൽ ഭരിച്ചിരുന്ന പ്രതിഹാരരാജാക്കന്മാർ കുന്നിപ്പോയതിനാൽ മേൽക്കോയ്മയെ സ്വീകരിച്ചിരുന്നവർ ത്രയംബകനാൽ കുന്തളേശന്റെ ശത്രുവായ ആഹവമല്ലനോടു് അവർ യുദ്ധം ചെയ്യുന്നതിൽ അതിശയിക്കാനവകാശമില്ലല്ലോ. ഈ യുദ്ധത്തോടുകൂടി ആഹവമല്ലൻ ജയിച്ചു ചെയ്തു അശ്വമേധങ്ങളും അനവധി യാഗങ്ങളും ചെയ്തു. പിന്നീട് ഉണ്ടായ യുദ്ധങ്ങളിലെല്ലാം ആഹവമല്ലന്റെ പ്രിയപുത്രനായ വിക്രമാദിത്യനാണു് സൈന്യാധിപത്യം വഹിച്ചിരുന്നതു്.

ആഹവമല്ലൻ തന്റെ സാമ്രാജ്യത്തിലുള്ള കല്യാണനഗരത്തെ നിർമ്മിച്ചു് അതിനെ തന്റെ രാജധാനിയാക്കിത്തീർത്തു. ഈ രാജധാനിയിൽ നിന്നുമാണ് ഉത്തരചലുക്യർക്ക് കല്യാണനഗരത്തിലെ ചലുക്യർ എന്ന നാമം ലഭിച്ചതു്. ശിവഭക്തനും ഉദാരശീലനുമായ ആഹവമല്ലനെ കവികൾ രണ്ടാമത്തെ രാമൻ എന്നു പ്രശംസിച്ചിരുന്നുവെന്നും മറ്റും ബിൽഹണൻ പറയുന്നു.

"ആഖ്യായികാസീമന്തികഥാസ്വമീഷു
യഃ സദ്ഗ്രന്ഥോ ദശരൂപകേഷു
പവിത്രചാരിത്രതയാ കവീന്ദ്രൈ
രാരോപിതോ രാമ ഇതി പ്രതീതഃ

.................................................................

ചിന്താമണിസ്സ്വനൃപപുത്രവർഗ്ഗ
സ്സുധാംശുവാത്മജനവിശ്രുതേയം
യത്നത്രമാസവപ്ലൂരലായിത്രവേ
ധത്തേസ്മ പക്ഷീണ കുലായിതോഹം.

.................................................................

അന്യായമേകം കൃതവാൻ കൃതിജ്ഞ
ശ്ചാലുക്യഗോത്രോദ്ഭവവത്സലോപി
യത് പൂർവ്വപാലഗ്രന്ഥാൻ പ്രജാനാം
വിസ്മാരയാമാസ നിജൈശ്ചരിത്രൈഃ."

ആഹവമല്ലന് കേതലാദേവി, ബാചലാദേവി, ചന്ദ്രികാദേവി എന്ന് മൂന്ന് രാജ്ഞിമാർ ഉണ്ടായിരുന്നു. എന്നാൽ വിവാഹാനന്തരം വളരെക്കാലം അദ്ദേഹത്തിന് സന്താനഭാഗ്യം ലഭിച്ചില്ല. ഇതിനാൽ വ്യാകുലചിത്തനായ ആഹവമല്ലൻ സന്താനലബ്ധിക്കുവേണ്ടി തന്റെ പട്ടമഹിഷിയും സഹോദരീകുമാരിയുമായ മൈലലാദേവി സഹിതം ഒരു ശിവക്ഷേത്രത്തിൽ ചെന്ന് ഭജനം ഇരുന്നു. ഇപ്രകാരം അദ്ദേഹവും പത്നിയും ഭ

ജനിപ്പിക്കുമ്പോൾ അദ്ദേഹം ഒരു അശരീരിവാക്കു കേട്ടുവെന്ന് ബിൽഹണൻ പറയുന്നു. തന്റെ കഥാനായകന്റെ ജനനത്തെ സംബന്ധിച്ച് ബിൽഹണൻ ഈശ്വരനെ വലിച്ചുകൊണ്ടുവന്നിട്ടുള്ള കാവ്യരീതിയെ അനുസരിച്ചാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആഹവമല്ലൻ കേട്ട അശരീരിവാക്ക് ഇപ്രകാരമായിരുന്നു.

“അലം ചാലുക്യക്ഷിതിപാലമണ്ഡന
ശ്രമേണ വിജ്ഞാപ്യമകർക്കശം തപഃ
കളത്രപൂർവ്വം ത്വയി പാർവ്വതീപതിഃ
പ്രസാദമാരോഹതി ഭക്തവത്സലഃ.

ഇയം ത്വദീയാ ദയിതാ ഭവിഷ്യതി
ക്ഷിതീന്ദ്ര പുത്രത്രിതയസ്യ ഭാജനം
ചാലുക്യവംശഃ ശുചിഭിസ്തദൂർജ്ജിതൈ
ര്യശോഭിരായാസ്യതി മൗക്തികൈരിവ.

നിധിഃ പ്രതാപസ്യ പദം ജയശ്രിയഃ
കലാലയസ്സൂനുരമുഷ്യ മധ്യമഃ
ദിലീപമാന്ധാതൃമുഖാദിപാർത്ഥിവ
പ്രഥാമതിക്രമ്യ വിശേഷമേഷ്യതി.

സുതദ്വയം തേ നിജകർമ്മസംഭവം
മൽ പ്രസാദാത്തനയസ്തു മധ്യമഃ

പക്ഷേന്ദ്രിയോഃ പാരഗതാമപിത്രിയം
സമേർബലാഗ്രാമ ഇവാ ഹരിഷ്യതി.''

ഇപ്രകാരം ഒരു പുത്രനു പകരം മൂന്നുപുത്രന്മാർ ഉണ്ടാകുമെന്നും അവരിൽ മദ്ധ്യമൻ അതി പ്രസിദ്ധനായിത്തീരുമെന്നും കേട്ടപ്പോൾ ഉണ്ടായ സീമാതീതമായ സന്തോഷത്താൽ രോമാഞ്ചിത ഗാത്രനായിത്തീർന്ന ആഹവമല്ലൻ ഉടനെ ആ വിവരത്തെ തന്റെ രാജ്ഞിയെ ധരിപ്പിച്ചു. അവർ വളരെ ദാനങ്ങൾ ചെയ്തതിനു ശേഷം കല്യാണനഗരത്തിലേക്കു തിരിച്ചു പോകുകയും ചെയ്തു.

കാലവിളംബമെന്യേ മൈലലാദേവി സോമേശ്വരനെന്നും വിക്രമാദിത്യനെന്നും രണ്ടുപുത്രന്മാരെ പ്രസവിച്ചു. കുറെ നാൾ കൂടി കഴിഞ്ഞതിനുശേഷം ആഹവമല്ലനു വേറൊരു രാജ്ഞിയിൽ നിന്ന് ജയസിംഹൻ എന്ന ഒരു പുത്രനേയും ലഭിക്കുവാൻ ഭാഗ്യമുണ്ടായി. ശാസനങ്ങളിൽ സോമേശ്വരൻ, വിക്രമാദിത്യൻ എന്ന രാജകുമാരന്മാർക്ക് ഗംഗപെർമ്മാനടി എന്ന സ്ഥാനവും ജയസിംഹനു നൊളംബപല്ലവ പെർമ്മാനടി എന്ന സ്ഥാനവും നൾകപ്പെട്ടുകാണുന്നതിനാൽ നമ്മുടെ കഥാനായകനും അദ്ദേഹത്തിന്റെ ജ്യേഷ്ഠനും ഒരു ഗംഗരാജകുമാരിയിൽ നിന്നു ജനിച്ചുവെന്നും ഇവരുടെ

അനന്തരനായ ജയസിംഹൻ ഒരു നൊളംബപല്ലവരാജകുമാരിയിൽ നിന്നും ജനിച്ചുവെന്നും സ്പഷ്ടമാകുന്നു. ഗംഗരാജാക്കന്മാർ പ്രാചീന കാലങ്ങളിൽ അത്യന്തം പ്രാബല്യത്തോടുകൂടി മൈസൂരിനെ ഭരിച്ചിരുന്നു. ഗംഗരാജാക്കന്മാർ ഗംഗകുലത്തിലും കാണ്വായനഗോത്രത്തിലും ജനിച്ചവരാണ്. അവർക്കു കുവലാലപുരവരേശ്വരർ എന്നും നന്ദഗിരിനാഥർ എന്നും ബിരുദുകളും മദഗജേന്ദ്രലാഞ്ഛനവും ഉണ്ടായിരുന്നു. ഈ കാലങ്ങളിൽ അവർ ചലുക്യരുടെയും ചോളരാജാക്കന്മാരുടെയും സാമന്തന്മാരായി മൈസൂറിന്റെ ഏതാനും ഭാഗങ്ങളെ ഭരിച്ചിരുന്നു. നൊളംബപല്ലവന്മാർ പ്രാചീന കാലങ്ങളിൽ പല്ലവന്മാരുടെ സാമന്തന്മാരായും ഇക്കാലങ്ങളിൽ ചലുക്യരുടെയും ചോളന്മാരുടെയും സാമന്തന്മാരായും ബെല്ലാറി, കടപ്പ, ഉത്തര ആർക്കാട് മുതലായ ജില്ലകളെ ഭരിച്ചു വന്നിരുന്നവരാണെന്നും.

വിക്രമാദിത്യൻ ജനിച്ചതു് ഏതു വർഷത്തിലാണെന്നു് സൂക്ഷ്മമായി നിശ്ചയിക്കുവാൻ പ്രയാസമാണ്. ബങ്കാപുരത്തിലുള്ള ഒരു ശിലാലേഖനത്തിൽ നിന്നു് അദ്ദേഹം എ. ഡി 1030-നു മുമ്പിൽ ജനിച്ചുവെന്നു് വിശദമാകുന്നുണ്ടു്. ഈ ശാസനത്തിൽ അദ്ദേഹം പിതാവിന്റെ കീഴിൽ മൈസൂറിന്റെ പശ്ചിമ ഭാഗത്തുള്ള ഗംഗവാടിയും, അതി[illegible]

ളെ സംസ്ഥാനത്തിലുള്ള വനവാസിയും ഭരിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. വിക്രമാദിത്യൻ എ. ഡി. ൧൦൭൬-ാം ൧൧൨൬-ാം മദ്ധ്യേയുള്ള കാലത്തിലാണ് ഭരിച്ചത്. എൺപതു വയസ്സിനെ അതിജീവിക്കുന്ന ഭാരതീയർ വളരെ ദുർല്ലഭമായിരിക്കുന്നതിനാൽ വിക്രമാദിത്യൻ എ. ഡി. ൧൦൪൦-നു സമീപിച്ചു ജനിച്ചിരിക്കണമെന്ന് നാം വിചാരിക്കുന്നതിൽ അധികമായ തെറ്റുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഈ ഊഹത്തിന് പ്രഥമദൃഷ്ടിയിൽ ഒരു ദൂഷ്യമുണ്ട്. ഈ അനുമാനപ്രകാരം ബെങ്കാപുരശാസനകാലത്ത് വിക്രമാദിത്യന് പത്തുവയസ്സ് പ്രായമേ ഉണ്ടായിരിക്കുകയുള്ളു. പത്തുവയസ്സിൽ വിക്രമാദിത്യൻ ഒരു രാഷ്ട്രത്തിനെ ഭരിച്ചുവെന്നുള്ളത് അസാദ്ധ്യമല്ലയോ? ഈ ചോദ്യത്തിന് ബെങ്കാപുരത്തിലെ ശാസനവും ഇതരശാസനങ്ങളും സമാധാനം നൽകുന്നുണ്ട്. ബെങ്കാപുരശാസനത്തിൽ വിക്രമാദിത്യന്റെ കീഴിൽ വനവാസിമണ്ഡലത്തെ അരികേസരി എന്ന കദംബവംശജനായ മഹാമണ്ഡലേശ്വരൻ ഭരിച്ചുവന്നുവെന്നു പറയപ്പെട്ടിരിക്കുന്നു. വേറൊരു ശാസനപ്രകാരം എ. ഡി. ൧൦൪൭-ൽ ആഹവമല്ലന്റെ 'പ്രിയഅരസി'യായ മൈലലാദേവി വനവാസിയെ ഭരിച്ചിരുന്നു. ഈ ശാസനങ്ങളിൽനിന്നും വിക്രമാദിത്യന്റെ ശൈശവത്തിൽ തന്നെ ആഹവമല്ലൻ ആ ശിശുവി

ത്തെ ഈ മണ്ഡലങ്ങളുടെ ശബ്ദപതിയായി മാത്രം നിയമിച്ച് അതിനെ മൈലലാദേവിയെക്കൊണ്ടും ആ രാജ്ഞിയുടെ വരുതിയിലുള്ള ഉദ്യോഗസ്ഥന്മാരെക്കൊണ്ടും ഭരിപ്പിച്ചുവന്നുവെന്ന് നമുക്ക് അനുമാനിക്കാം.

കോമളഗാത്രനും കായബലമുള്ളവനുമായ വിക്രമാദിത്യനോടായിരുന്നു ആഹവമല്ലൻ പ്രത്യേകം വാത്സല്യം പ്രദർശിപ്പിച്ചത്. ബാല്യത്തിൽതന്നെ വിക്രമാദിത്യൻ താൻ ഭാവിയിൽ ഒരു പ്രസിദ്ധ യോദ്ധാവായിത്തീരുമെന്ന് തന്റെ ബാലലീലകളെക്കൊണ്ടു സൂചിപ്പിച്ചു. രാജഹംസങ്ങളോടും കൂട്ടുകളിലുള്ള സിംഹക്കുട്ടികളോടുമാണ് ബാലനായവിക്രമാദിത്യൻ ക്രീഡിച്ചിരുന്നതെന്ന ബിൽഹണൻപറയുന്നു.

"ക്രീഡൻസമുത്സാരിതവാരനാരീ
മഞ്ജീരനാദാഗതരാജഹംസഃ
ഏകഃ ക്ഷിതേഃ പാലയിതാഭവിഷ്യൻ
സരാജഹംസാ സഹനതാമൂചേ.
സപീഡയന്നായസപഞ്ജരസ്ഥാൻ
ക്രീഡാപരഃ കേസരിണാംകിശോരാൻ
സമാരമേ ഭാവി രിപുദ്വിപേന്ദ്ര
യുദ്ധോപയോഗീവതലീയശൌര്യം."

പണ്ഡിതന്മാരായ ഗുരുവരന്മാരിൽനിന്ന് വിക്രമാദിത്യൻ തന്റെ രാജ്യത്തിലെ സാധാരണഭാഷയായ കർണ്ണാടകവും, സംസ്കൃതവും മറ്റുചില ഭാഷകളും അഭ്യസിച്ചു. അദ്ദേഹത്തിന്റെ സാഹിത്യതല്പരത അദ്ദേഹത്തിന് ഈ ഗുരുവരന്മാരിൽനിന്നു ലഭിച്ചിരിക്കണം. യൌവ്വനാരംഭത്തിനു മുമ്പിൽ അദ്ദേഹം സകല കലകളിലും നൈപുണ്യം സമ്പാദിച്ചു. അദ്ദേഹം കേവലം ഒരു ഹൃദയകവിമാത്രമായിരുന്നില്ലെന്ന് ബിൽഹണൻ ചിലസന്ദർഭങ്ങളിൽ സൂചിപ്പിക്കുന്നുണ്ട്. വിക്രമാദിത്യന്റെ ബാല്യകാലത്തെ വർണ്ണിക്കുന്ന അവസരത്തിൽ അദ്ദേഹത്തിന് സരസ്വതീദേവിയുടെ പ്രസാദമുണ്ടായിരുന്നുവെന്നു ബിൽഹണൻ പറയുന്നു.

"ലാവണ്യലുബ്ധാമിലബ്ധുമേവ
ഭൂപാലകന്യാമധുപാംഗനാഭിഃ
കവിത്വവക്തൃത്വഫലാഢ്യപുഷ്പം
സരസ്വതീയസ്യ മുഖാരവിന്ദം."

പിന്നൊരിക്കൽ വർഷാകാലാരംഭത്തെ വർണ്ണിച്ചതിനുശേഷം ബിൽഹണൻ ഇപ്രകാരം വിക്രമാദിത്യൻ തന്റെ പ്രിയതമയായ ചന്ദ്രലേഖയെ ജലദസമയശോഭയെ വർണ്ണിച്ചുകേൾപ്പിച്ചുവെന്നുപറഞ്ഞിരിക്കുന്നു.

"നിഖിലഭുവനലക്ഷ്മീവല്ലഭോ വല്ലഭായാഃ
പ്രകൃതിസുഭഗപാദകേന്ദ്രകപൂരയിത്വാ മൌലിഃ
ഇതിശിരസിദധാനഃ ശാസനംമീനകേതോ
ജലധിസമധിശേതാം വർണ്ണയാമാസ ദേവഃ"

ഇവയിൽ നിന്നും അദ്ദേഹത്തിന്റെ ശാസ്ത്ര സർവ്വജ്ഞതയെന്ന ബിരുദിൽ നിന്നും, അദ്ദേഹത്തിന്റെ പണ്ഡിതവാത്സല്യത്തിൽ നിന്നും, അദ്ദേഹത്തിന്റെ പുത്രന്റെ സാഹിത്യവാസനയിൽ നിന്നും ഗ്രന്ഥരചനയിൽ നിന്നും വിക്രമാദിത്യൻ ഒരു കവിയായിരുന്നെന്നുള്ള നമ്മുടെ അനുമാനം അടിസ്ഥാനരഹിതമല്ലെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

ധനുർവ്വിദ്യയും മററുള്ള ആയുധങ്ങളുടെ പ്രയോഗവും അദ്ദേഹം ബാല്യത്തിൽ തന്നെ അഭ്യസിച്ചു. അക്കാലങ്ങളിൽ ആയുധവിദ്യ സാഹിത്യ വിദ്യയെക്കാൾ അപരിത്യാജ്യമായി രാജാക്കന്മാരും പ്രജകളും ഒരു പോലെ കരുതിയിരുന്നു. വിക്രമാദിത്യന് ആയുധപ്രയോഗങ്ങളിൽ അസാമാന്യമായ നൈപുണ്യം ഉണ്ടായിരുന്നുവെന്ന് ജയസിംഹനോടുള്ള അദ്ദേഹത്തിന്റെ യുദ്ധത്തെ വർണ്ണിക്കുന്ന അവസരത്തിലും അദ്ദേഹത്തിന്റെ ഒരു നായാട്ടിനെ വർണ്ണിക്കുന്ന അവസരത്തിലും ബിൽഹണൻ തെളിയിക്കുന്നുണ്ട്.

റിഞ്ഞതിന്ന ശേഷമേ ജ്യേഷ്ഠനെ സിംഹാസനത്തിൽ നിന്ന് നിഷ്കാസനം ചെയ്യുന്നമെന്നുള്ള വിചാരം അദ്ദേഹത്തിന്റെ മനസ്സിൽ ഉദിച്ചിരിക്കയുള്ളൂ. വിക്രമാദിത്യന്റെ ഉപദേശമനുസരിച്ച് കാലവിളംബമെന്യെ ആഹവമല്ലൻ സോമേശ്വരനെ യുവരാജാവായി നിയമിക്കുകയും ചെയ്തു. എന്നാൽ യുവരാജാവിന്റെ ജോലികളെ യഥാൎത്ഥത്തിൽ നിൎവ്വഹിച്ചതും പിതാവിനെ രാജ്യഭരണത്തിൽ സഹായിച്ചതും വിക്രമാദിത്യനായിരുന്നുവെന്ന് ബിൽഹണൻ പറയുന്ന വൃത്താന്തം.

"സമൈവരാജ്യശ്രിയമാശ്രിതസ്യ
ജ്യേഷ്ഠസ്യ രാജ്യേച പിതുഃ സ്ഥിതസ്യ
കാൎയ്യം ധുരേയോഽപ്യഖിലം ബഭാര
ഭുവശ്ശേഷയോർഭാര മിവാദികൂൎമ്മഃ."

---o---

## അദ്ധ്യായം ൫

പ്രഥമവിജയവും ആഹവമല്ലന്റെ മരണവും.

സോമേശ്വരനെ ആഹവമല്ലൻ യുവരാജാവായി വാഴിച്ചതിന്ന ശേഷം, വിക്രമാദിത്യൻ കുന്തളരാ

ജ്യത്തിന്റെ ശത്രുക്കളോടു പോർ ചെയ്യുന്നതിന പുറപ്പെട്ടു. ഈ ദിഗ്വിജയയാത്രയിൽ വിക്രമാദിത്യൻ ചോളരാജാവിനെ തുടരെത്തുടരെ തോല്പിച്ചുവെന്ന് ബിൽഹണൻ പറയുന്നു.

"തത് കേളി കർണ്ണസ്ഥല ചീനപിഷ്ട
വിപാണ്ഡരോ വാരിനിധിർബഭാസേ
ആപൂരിതശ്ചോള ബലക്ഷയേണ
കർപ്പൂരപാഗാനാമിവ മണ്ഡലേന.

...............................................

തസ്മിൻ സമാകർഷതി ചാപദണ്ഡം
ചീരപ്രകാരേണ വിജയോദ്യമേഷു
മുഖാന്യഭൂവൻ ദ്രവിഡാംഗനാനാം
മുക്തോഷ്ണനിശ്വാസ വിധൂസരാണി.

...............................................

ധുനാനേന ധനശ്ചിത്രം കൃതാസ്യേന മുഖേബലാത്
ശംശകണ്ഡപുരന്ധ്രീണാം ഗളത് കണ്ഡമമണ്ഡലാത്
യശഃ ക്രൂർച്ചികയാ ചിത്രം ദിഗ്ഭിത്തിഷു നിവിഷ്ടയാ
ദ്രവിഡീഗണ്ഡഫലകേ തേനാവർത്ത്യത പാണ്ഡിമാ
ഗളിതോത്തുംഗശൃംഗതയാ ഭൂമിഷ്ഠാം തേന ജിഗീഷുണാ
അചിലൂന ശിരസ്കേവ രാജധാനീവ്യധീയത.
തത്പ്രതാപമവോചന്ത വക്ത്രൈസ്സവിഗളതശ്രുഭിഃ
പുരന്ധ്രയോ നരേന്ദ്രാണാം ജലാർദ്രാമകരാംഗരൈഃ

.........................................................................................................

ചിന്തയാ ദുർബ്ബലം ദേഹം ദ്രവിഡോയത് പലായിതഃ

സങ്കോച്ചി ശരീരാന്ത പ്രവേശേ ബഹുമന്യത.

.........................................................................................................

പ്രാകാര സൂത്രശേഷാഭൂത് കാഞ്ചീ തദ്ബാഹുകമ്പിതാ

മതംഗനാസ്വപ്നമാതബീയ പ്രതാപോൽകർഷ രാഗിണാം.”

ഇക്കാലത്ത് ചോളരാജ്യത്തെ ഭരിച്ചിരുന്നതു വീരരാജേന്ദ്രചോളനായിരുന്നു. അദ്ദേഹത്തിന്റെ ശാസനങ്ങളിൽ നിന്നും അദ്ദേഹം തന്റെ അല്പകാലത്തെ ഭരണത്തിനുള്ളിൽ ആഹവമല്ലനോടും ആഹവമല്ലന്റെ പുത്രന്മാരായ വിക്രമാദിത്യനോടും ജയസിംഹനോടും മൂന്നുതവണ യുദ്ധം ചെയ്തുവെന്നു തെളിയുന്നു. ഈ യുദ്ധങ്ങളിൽവെച്ച് ഏററവും പ്രസിദ്ധമായ കൂടൽസംഗമയുദ്ധത്തിൽ വീരരാജേന്ദ്രന് പൂർണ്ണമായ വിജയം ലഭിച്ചു. വിക്രമചോഴഉലായിൽ വീരരാജേന്ദ്രനെ,

“കൂടലാർ

ചങ്കമത്തുക്കൊള്ളത്തുപ്പരണികൊണ്ട

തുങ്കമതയാനൈ തുണിത്തോനും”

എന്നാണ് വർണ്ണിച്ചിരിക്കുന്നതു്. ഇവയിൽ നിന്ന് രണ്ടു യുദ്ധങ്ങളിൽ വിക്രമാദിത്യന് വീരരാജേന്ദ്രനെ

തോൽപിച്ച് ചോളരാജധാനികളായ ഗംഗൈകൊണ്ടപുരത്തിനും കാഞ്ചിക്കും സമീപംവരെ ആക്രമിക്കുവാൻ സാധിച്ചുവെന്നും എന്നാൽ ഒടുവിൽ വീരരാജേന്ദ്രൻ വിക്രമാദിത്യന്റെ സേനയെ പിന്തുടർന്ന് കൃഷ്ണാനദിയും കന്നുലത്തിന്റെ ഒരു അതിർത്തിയായ തുംഗഭദ്രനദിയും കൂടിച്ചേരുന്ന സ്ഥലത്തുള്ള കൂടൽ സംഗമത്തുവെച്ച് അതിനെ തോൽപിച്ചുവെന്നും നമുക്ക് അനുമാനിക്കാം.

ഈ ദിഗ്വിജയത്തിൽ വിക്രമാദിത്യൻ സിംഹള രാജാവിനെ വെന്നുവെന്ന് ബിൽഹണൻ പറഞ്ഞിരിക്കുന്നു.

"അത്ര ദ്രാവിഡഭൂമിപാലദലനക്രീഡാരസോത്ഥേ
[രവേ
കോലാഹലധ്വനിരിർവിധുനാതി ഘനധ്വാനാന
[കാമൈരർജ്ജുഗത്
വൈദേഹീമനസ്യ രാവണബലിദ്ധ്വംസേപ്യദാ
നശ്രദ്ധഃ
പ്രത്യാവൃത്തികൊണ്ടകഥാതരളൈരാശങ്കിലങ്കാ
[ചരൈഃ"

"തസ്മയാൽസിംഹള ദ്വീപ
ഭൂപതിഃ ശരണാഗതഃ
വിന്ധ്യാമാന്ത്രമപാരേ
ലോപമുദ്രാപതേർമ്മുനേഃ"

ഇക്കാലങ്ങളിൽ സിംഹളത്തിനെ ഭരിച്ചിരുന്ന വിജയബാഹു ഒന്നാമൻ തന്റെ രാജ്യത്തെ ആക്രമിച്ചു കീഴടക്കിയ ചോള സൈന്യങ്ങളോടു ഇടവിടാതെ യുദ്ധം ചെയ്തതായി നമുക്കു് അറിവുണ്ടു്. ഈ യുദ്ധങ്ങൾക്കിടയിൽ ദക്ഷിണേന്ത്യയെ ആക്രമിച്ച ഒരു സിംഹള സൈന്യത്തെ വിക്രമാദിത്യൻ തോൽപിച്ചു് അഗസ്ത്യകൂടത്തിന്റെ സമീപത്തേക്കു് ഓടിച്ചിരുന്നിരിക്കാം. ബിൽഹണൻ പറയുന്നതുപോലെ വിക്രമാദിത്യൻ ലങ്കയെ ആക്രമിച്ചതായി വിചാരിക്കുവാൻ വേറെ ഒരു ലക്ഷ്യങ്ങളുമില്ലതാനും.

അനന്തരം വിക്രമാദിത്യൻ കേരള രാജാവിനെ വെന്നുവെന്നും മലയാദ്രിയിലുള്ള ചന്ദന മരങ്ങളെ നശിപ്പിച്ചുവെന്നും ബിൽഹണൻ പറയുന്നു.

"അഭജ്യന്ത ഗജൈര്യസ്യ ലീലയാ മലയദ്രുമാഃ
സമം കേരള കാന്താനാം ചൂർണ്ണ കുന്തളവല്ലിഭിഃ
മദസ്തംബേരമൈര്യസ്യ മലയേ നിർദ്രുമീകൃതേ
മന്യേ ചന്ദന വാസൂനാമഭൂദ്ബിലക്ഷമക്ഷയം.
ചന്ദനസ്യന്ദഡിണ്ഡീരപ്പുലേശ മലയാചലഃ
പിണ്ഡം ശ്രീഖണ്ഡവൃക്ഷാണാം പരോക്ഷാണാമിവാ
[ കരോത്
സാന്ദ്ര ചന്ദനനിസ്യന്ദപങ്കിലൈര്യസ്യവാരണൈഃ
ക്ഷണമൌർവ്വാഗ്നിസന്താപഃ പ്രവിശ്യശമിതോംബുധൌ

ഖൎവ്വാഗ്നി തപ്ത പാഥോഭിശ്ചന്ദനസ്യന്ദവാസിതാഃ
ശീതോപചാര സാമ്രാജ്യം ഭേജുൎമ്മലയനിമ്നഗാഃ

.........................................................................

ഗജോൻമൂലിത നിക്ഷിപ്ത ചന്ദനദ്രുമസഞ്ചയഃ
സമൂല്യമിവരത്നാനി ജഗ്രാഹ മഹതോംബുധേഃ
ശിലാഭിഃ കരടിക്ഷുണ്ണത്രിഖണ്ഡസ്യന്ദ പാണ്ഡുഭിഃ
മലയസ്ഥലീ്‌വേല ക്ഷോമശേസ്ഥി ശേഷ ഇവാ ഭവത്-

.........................................................................

തസ്യവാഹനമേക്കൈകം ഗാഹമാനമന്ന്യത
മന്ദരാസ്ഫാലനായാത മുഖൈച്ചൈഃശ്രവസമംബുധിഃ
തദ്ദന്തിപങ്ക സംഘട്ട ത്രുടൽ മൌക്തിക ശുക്തികഃ
ചക്രംബുധിൎമ്മയോദ് ഭ്രാന്ത ഹൃദയ സ്ഫുടനഭ്രമം.
അനാപിഷ്യന്മരണോപായം ദുഃഖാൽതതൈസന്യലുണ്ഠി
[ തഃ
കാളകൂടം ഹരഗ്രസ്തം ശുശോച പയസാം നിധിഃ

---

തേനാകരമുദ്രപാലകീലാല കലുഷീകൃതഃ
അഗസ്ത്യമുനിസംത്രാസമത്യാജ്യത പയോനിധിഃ”

വിക്രമാദിത്യൻ തോല്പിച്ചതു ഭാസ്കരരവിവൎമ്മനെ ഒരു തലമുറയ്ക്കു ശേഷം ആ രാജ്യത്തെ ഭരിച്ചിരുന്ന രാജാവിനെ ആയിരിക്കാം.

തന്നെ ശരണം പ്രാപിച്ച മാലവ രാജാവിനെ അദ്ദേഹത്തിൻെറ രാജ്യത്തിൽ വിക്രമാദിത്യൻ പുനഃസ്ഥാപിച്ചുവെന്നു ബിൽഹണൻ പറയുന്നു. എ. ഡി. ൧൦൬൦-നു സമീപിച്ചു ഭോജൻ മരിച്ചതിനുശേഷം ബലഹീനന്മാരായ അദ്ദേഹത്തിൻെറ പിൻഗാമികൾ ധാരാനഗരത്തെ ഭരിച്ചുവന്നിരുന്നു. ഇവരിൽ ഒരുവനെ ആയിരിക്കണം വിക്രമാദിത്യൻ സഹായിച്ചതു്. മാലവരാജാവിനെ സഹായിച്ചതിനുശേഷം വിക്രമാദിത്യൻ ഉത്തര ഇൻഡ്യയിലുള്ള ഗൌഡം, കാമരൂപം എന്ന രാജ്യങ്ങളിലെ രാജാക്കന്മാരോടു യുദ്ധം ചെയ്തു. ഗൌഡം അല്ലെങ്കിൽ ബങ്കാളത്തെ ഇക്കാലങ്ങളിൽ ഭരിച്ചിരുന്നവൻ വിഗ്രഹപാലൻ മൂന്നാമൻ എന്ന പാലവംശജനായ രാജാവായിരുന്നു. പ്രബലനായ വിഗ്രഹപാലൻ ചേദിയിലെ കർണ്ണദേവനെ അല്പം മുമ്പിൽ തോല്പിച്ചിരുന്നു. കാമരൂപത്തിനെ അല്ലെങ്കിൽ ആസാമിനെ ഇക്കാലങ്ങളിൽ പാലരാജാക്കന്മാർ ഭരിച്ചുവന്നിരുന്നതിനാൽ ബിൽഹണൻ താഴെ ഉദ്ധരിക്കുന്ന ശ്ലോകത്തിൽ പറയുന്ന ഗൌഡരാജാവും കാമരൂപരാജാവും ഒരാൾതന്നെ ആയിരുന്നിരിക്കണം.

"ഗായന്തിസ്മ ഗൃഹീത ഗൌഡ വിജയസ്തംബേരമസ്യാ [ഹവേ
തസ്യോന്മൂലിത കാമരൂപനൃപതി പ്രാജ്യ പ്രതാപ [ശ്രിയഃ

ഭാനുസ്യന്ദന ചക്ര ഘോഷമുഷിത പ്രത്യൂഷ നിദ്രാരസാ
പൂർവ്വാദ്രേഃ കടകേഷു സിദ്ധവനിതാഃ പ്രാലേയശുഭ്രാം
(യശഃ"

ഗാതാഃ കുലവധൂസംഘം പപ്പുഃ.

പിന്നെ വിക്രമാദിത്യ[illegible]യം ചെയ്തു ഗോദാവരിയുടെയും കൃഷ്ണാനദിയുടെയും മുഖങ്ങൾക്കു മദ്ധ്യേയുള്ളതും പുലകേശി രണ്ടാമന്റെ അനുജനായ കുബ്ജവിഷ്ണുവർദ്ധനന്റെ പിൻഗാമികൾ ഭരിച്ചുവന്നതുമായ വെംഗിരാജ്യത്തിലെ നൃപനായ വിജയാദിത്യൻ ഏഴാമനോടായിരുന്നു. വെംഗിരാജാവിനെയും ചക്രകോടരാജാവിനെയും തോല്പിച്ചതിനുശേഷം വിക്രമാദിത്യൻ തന്റെ ദിഗ്വിജയത്തിൽനിന്ന് തൽക്കാലത്തേക്ക വിരമിച്ചു. അനന്തരം അദ്ദേഹം പിതാവിനെ സന്ദർശിക്കാനായി കുന്തളരാജ്യത്തിലേക്ക യാത്രതുടങ്ങുകയും ചെയ്തു.

കൃഷ്ണാനദീതീരത്തിൽ എത്തിയപ്പോൾ നമ്മുടെ കഥാനായകൻ ചില ദുശ്ശകുനങ്ങൾ കാണുകയുണ്ടായി. ഉടനെ വിക്രമാദിത്യൻ അതിന്റെ തീരത്തിൽതന്നെ പാളയമടിച്ച് ചഞ്ചല ഹൃദയനായി താൻ കണ്ട ദുർന്നിമിത്തങ്ങൾക്ക് പ്രതിഹാരമായി ചില ശാന്തി ക്രിയകൾ ചെയ്തു. അപ്പോൾ കുന്തളരാജധാനിയിൽനിന്നും ബദ്ധപ്പെട്ട് ഒരു ഹരിക്കാരൻ അവിടെ വ

ദിഗ്ഭിത്തയഃ ശരശ്രേണീകൃതച്ഛിദ്രപരമ്പരാഃ
സപദിയശോരാജഹംസസ്യപ്രാപിതാഃപഞ്ജരശ്രിയം.
അമരീന്ദ്രീ കൃതാഭൂമിർവ്വിമുദ്രാഭിർവ്വിഭൂതിഭിഃ
നീതാഃകുലവധൂസാമ്യം സാധൂനാംവേശ്മസച്ഛ്രിയഃ
പ്രാപ്യകോദണ്ഡ പാണ്ഡിത്യജാതലക്ഷ്മീ സമാഗമഃ
കാകുത്സ്ഥനിവിധാസ്ഥാമാസൂനുർവിക്രമലാഞ്ഛനഃ
തേനൈവയൗവരാജത്വംസമാരോപ്യയശസ്വിനാ
ഏഷസാമ്രാജ്യ ഭാരസ്യ വോഢാ സോമേശ്വരഃ കൃതഃ
ഇതീമേ കൃതകൃത്യസ്യ മാഹേശ്വരശിരോമണേഃ
ഗിരിജാനാഥ നഗരേ സാമംഭോഗേണ ഋതവഃ
അത്യാനാമന്തരേ ദ്വാഃസ്ഥഗളഹസ്തിത സേവകാഃ
അഗമ്യമപി ദേവസ്യ വിശന്തി ഹതപാർത്ഥിവാഃ
മഹ്യേഭോ കുലേ ജന്മ ബാല്യകൃച്ഛ്രവസ്ഥയാദൃതാം
കിയന്ത്യോ പിഗതാഃ ശ്രോത്രമൈത്രീം ശാസ്ത്രാർത്ഥവി
[പ്രുഷഃ
ജാനാമി കരികർണ്ണാന്തചഞ്ചലം ഹതജീവിതം
മമ നാന്യത്രവിശ്വാസഃ പാർവ്വതീ ജീവിതേശ്വരാത്.
ഉത്സംഗേ തുംഗഭദ്രായാസ്സ്വേച്ഛോ ശിവചിന്തയാ
വാഞ്ഛാമ്യാമൃത്യുകം നിരാകർത്തും ദേഹഗ്രഹവിഡംബനാം.
യാതോയമുപകാരായ കായഃ ശ്രീകണ്ഠസേവയാ
കൃതാപ്ലവ്രതമേതസ്യ യത്രതത്രവിസർജ്ജനം.
തഥേതിവചനം രാജ്ഞഃപ്രത്യപദ്യന്തമന്ത്രിണഃ

ഉചിതാചരണേ രക്ഷാം നോത്സാഹചതുരം മനഃ.
തതഃ കതിപയൈരേവ പ്രയാണൈഃ പ്രണയിപ്രിയഃ
താം ക്ഷോണീപതിരദ്രാക്ഷീദ്ദക്ഷിണാപഥജാഹ്നവീം.
തുംഗഭദ്രാനരേന്ദ്രേണ തേനാമന്ദതമാനിനാ
തരംഗഘോഷൈസ്സൂരത് ക്ഷിപ്രക്ഷിപതീവേന്ദ്രമണ്ഡലേ.
ഉദ്ദണ്ഡാ തേനഡിണ്ഡീരൈ പിണ്ഡപാണ്ഡുരിതദ്യുതി
വിമാനം ഹംസമാലേവ പ്രഹിതാ പത്മസദ്മനാ.
അതിദൂരം സമുത്പ്ലുത്യ നിപതദ്ഭിഃ സശീകരൈഃ
അരാജത ധരാചന്ദ്രഃ പ്രത്യുദ്ഗത ഇവ ഗ്രഹൈഃ
തത്രാവതീൎണ്ണോ ധൗരേയോ ധീരാണാം ധരണീപതിഃ
സ്നാതഃപാചണ്ഡീശചരണദ്വന്ദ്വചിന്താപരോഭവത്.
ശമിതതാപാതിച്ഛിന്നമഖിന്നഃ കാമനോത്കരം
നക്ഷത്രേഷ്വപി മഹാഭോഗസ്സ്വർഗ്ഗാംഗാസ്രുത പാരാവാരമുഖാഃ
പ്രവിശ്യ കണ്ഠദഘ്നേഥ സരിത്തോയേ ജഗാമ സഃ
കല്പാന്തസ്ഥിരനിർഘോഷാശേഷചന്ദ്രചൂഡാമണേഃപുരീം."

ഇപ്രകാരം തന്റെ ജീവതുല്യനായ പിതാവ് മാഹജ്വരപീഡയാൽ അസഹ്യമായ യാതന അനുഭവിച്ച് അതിന്റെ ശാന്തിക്കായി ദക്ഷിണഗംഗയാകുന്ന തുംഗഭദ്രാനദിയിൽ ശിവനെ ധ്യാനിച്ചുകൊണ്ടു മുങ്ങിമരിച്ചുവെന്നവാർത്ത കേട്ടപ്പോൾ വിക്രമാദിത്യനു തോന്നിയ അതികഠിനമായവ്യസനം അവൎണ്ണനീയമാണ്. ബാല്യം

മുതൽ തന്നോടു പ്രത്യേകവാത്സല്യം പ്രദർശിപ്പിച്ചവനും, തന്നോടുള്ള പക്ഷപാതംമൂലം ജ്യേഷ്ഠന്റെ അവകാശങ്ങളെ വിസ്മരിച്ചു് തനിക്കു് യുവരാജപദം നൽകുവാൻ സന്നദ്ധനായവനും ആയ പിതാവിന്റെ ദയനീയമായ അവസാന വൃത്താന്തം ശ്രവിച്ചപ്പോൾ നമ്മുടെ കഥാനായകനു തോന്നിയ തീവ്രവേദനയെപ്പററി എന്താണു് അതിശയിക്കുവാനുള്ളതു്! ഈ വൃത്താന്തം അന്യരായ നമ്മൾക്കും ദയനീയമായി തോന്നുന്നില്ലയോ? ഏതു കഠിനഹൃദയന്റെയും ചിത്തവും ഒരു ദുർന്നാരംഭദശയിൽ പല്ലവസമാനമാണു്. ജീവിതമത്സരത്തിൽ നിന്നുമുണ്ടാകുന്ന കാഠിന്യം ഈ സമയത്തു് ഒരുവരുടെ ഹൃദയങ്ങൾക്കു് ഉണ്ടായിരിക്കയില്ല. വിക്രമാദിത്യനും ഈ ദൌർബ്ബല്യദശയിലായിരുന്നു. യശഃകാമനാണെങ്കിലും അദ്ദേഹത്തിനു ഈ ദൌർബ്ബല്യദശയിൽ തന്റെ ബന്ധുക്കളോടു് സീമാതീതമായ സ്നേഹമുണ്ടായിരുന്നുവെന്നുള്ളതിനു് യാതൊരു സംശയവുമില്ല. താൻ ലോകത്തിലുള്ള ജനങ്ങളിൽ വെച്ചു് ഏററവും അധികമായി സ്നേഹിച്ചിരുന്ന ശ്രേഷ്ഠനായ പിതാവിന്റെ ആത്മഹത്യ അറിഞ്ഞപ്പോൾ അദ്ദേഹം പ്രദർശിപ്പിച്ച സീമാതീതമായ ദുഃഖം കണ്ടു് പരിജനങ്ങൾ അദ്ദേഹം ആത്മഹത്യ ചെയ്യുമെന്നു ഭയന്നു് ആയുധങ്ങളെ മാററിവെച്ചുവെന്നു ബിൽഹണൻ പ

റഞ്ഞിരിക്കുന്നതിൽ ലേശം അതിശയോക്തിയെങ്കിലും ഉണ്ടെന്നു വിചാരിക്കുവാൻ ഇടയില്ലതാനും.

എത്ര തീവ്രമായ ദുഃഖങ്ങൾക്കും അവസാനമുണ്ടല്ലൊ. കാലക്രമേണ വിക്രമാദിത്യന്റെ ദുഃഖത്തിനും അല്പം ശമനം ഉണ്ടായി. അനന്തരം അദ്ദേഹം കുല്ലാനദിയുടെ തീരത്തിൽവെച്ചു തന്നെ പിതാവിന്റെ ഉദകക്രിയകൾ ചെയ്തു. കാലവിളംബമെന്യെ വിക്രമാദിത്യൻ കല്യാണനഗരത്തിലേക്കു യാത്രചെയ്തു. ആഹവമല്ലന്റെ മരണാനന്തരം എ. ഡി. ൧൦൬൮-ൽ ഭുവനൈകമല്ലൻ എന്ന ബിരുദത്തോടുകൂടി കുന്തളരാജാവായിത്തീർന്ന സോമേശ്വരൻ അനുജനെ രാജധാനിക്കു പുറത്തുവന്നു എതിരേറ്റുകൊണ്ടുപോയി. അനന്തരം ആ രണ്ടു സഹോദരന്മാരും പിതാവിന്റെ അവസാനത്തെക്കുറിച്ചു അന്യോന്യം പറഞ്ഞു വിലപിച്ചു. ഒടുവിൽ വിക്രമാദിത്യൻ തന്റെ ദിഗ്വിജയത്തിൽ നിന്നു ലഭിച്ച അസംഖ്യം ധനത്തെ ജ്യേഷ്ഠനു സമർപ്പിച്ചതിനു ശേഷം കല്യാണനഗരത്തിൽതന്നെ വിശ്രമാർത്ഥം കുറെക്കാലം നിവസിക്കുകയും ചെയ്തു.

———— 0 ————

# അദ്ധ്യായം ൭

—0—

## സോമേശ്വരനും വിക്രമാദിത്യനും.

ദുർബ്ബലന്മാൎക്കു് ശക്തിമാന്മാരോടു അമിതമായ സ്പൎദ്ധ തോന്നുന്നതു് നാം സാധാരണയായി കണ്ടുവരാറുണ്ടു്. സ്പൎദ്ധ എന്ന ദോഷം ദുർബ്ബലന്മാരെ മാത്രം ബാധിക്കുന്നതല്ലെങ്കിലും അവൎക്കാണു് അന്യന്മാരെക്കാൾ അധികമായ സ്പൎദ്ധ തോന്നാറുള്ളതു്. ബലവാനു് ആത്മവിശ്വാസവും മനക്കരുത്തും ഉള്ളതിനാൽ അവനു് തന്റെ പ്രയത്നംകൊണ്ടു് തന്റെ അസൂയക്കു പാത്രമായവനെ വെല്ലാമെന്നു തോന്നുന്നു. നേരെമറിച്ചു് ബലഹീനൻ ചിലപ്പോൾ പുറമെ ബലവാനെന്നു് നടിക്കുന്നെങ്കിലും അവന്റെ അന്തരംഗത്തിൽ താൻ ദുർബ്ബലനാണെന്നുള്ള ബോധം ഇല്ലാതെയിരിക്കയില്ല. ഈ ബോധം അവന്റെ സ്പൎദ്ധയെ അത്യന്തം വർദ്ധിപ്പിക്കുകയുംചെയ്യുന്നു. ഈ തത്വങ്ങളെ അറിയാവുന്നവർ സോമേശ്വരനും വിക്രമാദിത്യനും കാലക്രമേണ ശത്രുക്കളായിത്തീൎന്നതിനെക്കുറിച്ചു് അത്ഭുതപ്പെടുകയില്ലതാനും.

സോമേശ്വരൻ രാജാവായതിന്നതിനു ശേഷം ക്രമേണ പല ദുർഗ്ഗുണങ്ങളേയും പ്രദർശിപ്പിച്ചു തുടങ്ങിയെന്ന് ബിൽഹണൻ പറയുന്നു. അദ്ദേഹത്തിനു അമിതമായ അഹങ്കാരം ബാധിക്കുകയും, അദ്ദേഹം പ്രജകളെ ക്രൂരമായ വിധത്തിൽ ഭരിക്കുകയും, സകലരിലും അവിശ്വാസം കാണിക്കുകയും, പ്രജകളെ ഹിംസിച്ചു ധനം സമ്പാദിക്കുകയും ചെയ്തു. തന്റെ അനുജനിലും സോമേശ്വരന്ന് സംശയങ്ങൾ ജനിച്ചു. വിക്രമാദിത്യനെ ഹനിക്കുന്നതിനായി ഉദ്യമിക്കുവാനും സോമേശ്വരൻ വൈമുഖ്യം കാണിച്ചില്ല. സോമേശ്വരനെ രാജ്യഭ്രഷ്ടനാക്കിയ തന്റെ കഥാനായകന്റെ പ്രവൃത്തികൾക്കു സമാധാനം പറയുവാനാണ് ബിൽഹണൻ ഈ പ്രകാരം അതിശയോക്തിപൂർവ്വം സോമേശ്വരനെ ദൂഷിക്കുന്നത് എന്ന് പ്രഥമദൃഷ്ടിയിൽ നമുക്കു തോന്നിയേക്കാം. എന്നാൽ ഈ വർണ്ണന തീരെ അടിസ്ഥാനരഹിതമല്ല. സോമേശ്വരൻ ഏഴെട്ടു വർഷം രാജ്യം ഭരിച്ചുവെങ്കിലും ഇക്കാലത്ത് അദ്ദേഹം കുന്തളരാജ്യത്തിന്റെ ശത്രുക്കളോടു യുദ്ധം ചെയ്തതായി അദ്ദേഹത്തിന്റെ ശാസനങ്ങളിലോ ഇതരശാസനങ്ങളിലോ പ്രസ്താവിച്ചുകാണുന്നില്ല. അദ്ദേഹത്തിന്റെ ഭരണകാലത്തിൽ അദ്ദേഹത്തിന്റെ ഒരു സാമന്തനും ഗംഗവംശജനുമായ ഉദയാദിത്യൻ ചേര, ചോള, പാണ്ഡ്യ, പല്ലവരാജ്യങ്ങളോടു യുദ്ധം ചെയ്തു

വെന്നു ഒരു ശാസനംമാത്രം പറയുന്നു. കുന്തളരാജ്യത്തിന്റെ അതൃത്തികളിൽ സാധാരണയായി ഉണ്ടാകാറുള്ള നിസ്സാരമായ യുദ്ധങ്ങളെക്കുറിച്ചാണ് ഇതിൽ പറഞ്ഞിരിക്കുന്നതെന്നു മാത്രമെ നമുക്കു വിചാരിക്കാവു. ആഹവമല്ലന്റെ ഭരണകാലത്തിലും വിക്രമാദിത്യനും ജയസിംഹനും മാത്രമാണ് യുദ്ധങ്ങൾ ചെയ്തിരുന്നതെന്ന് ശാസനങ്ങളിൽ നാം കാണുന്നുണ്ട്. വിക്രമാദിത്യന്റെ ഒരു ശാസനത്തിൽ സോമേശ്വരനെക്കുറിച്ച് താഴെ ഉദ്ധരിക്കുന്ന ഒരു ശ്ലോകം മാത്രമെ കാണുന്നുള്ളു.

"തസ്മാദജായത ജഗജ്ജനിതപ്രമോദഃ
ശൃംഗാരവീരരസികഃ കവിലോകകാന്തഃ
കാന്താവിലോലനയനോല്പലപാനചന്ദ്ര
ശ്രീചാലുക്യവംശതിലകോ ഭുവനൈകമല്ലഃ"

ഇപ്രകാരം സമാധാനസഹിതം സോമേശ്വരൻ രാജ്യഭാരം ചെയ്തതു് ഒരു ദൂഷ്യമായി അദ്ദേഹത്തിൽ ആരോപിക്കുവാൻ പാടില്ലെങ്കിലും, അദ്ദേഹത്തിന് ഉദ്യോഗശീലം കുറഞ്ഞിരുന്നുവെന്നു ഇവ തെളിയിക്കുന്നു. അക്കാലങ്ങളിലെ അവസ്ഥകൾ കൎമ്മശക്തനായ ഒരു രാജാവ് രാജ്യത്തിന്റെ ക്ഷേമത്തിന് അപരിത്യാജ്യമായിരുന്നു താനും.

ദുർബ്ബലനും അലസനും ആയ സോമേശ്വരൻ പ്രജകളെ ഹിംസിച്ചുവെന്നു് ബിൽഹണൻ പറയുന്നതു് ഇതരലക്ഷ്യങ്ങളുടെ അഭാവത്താൽ നാം വിശ്വസിക്കുന്നതു ശരിയല്ല. സോമേശ്വരനു് അന്യരിലും തന്റെ അനുജനിലും സംശയം ജനിച്ചുവെന്നു് വിക്രമാങ്കദേവചരിതകർത്താവു പറയുന്നതു് വാസ്തവമായിരിക്കണം. ദുർബ്ബലന്മാർക്കു് വേഗത്തിൽ അന്യരിൽ സംശയം ജനിക്കുന്നതാണു്. ദക്ഷിണ ഇൻഡ്യയിൽ ഒരു ദിഗ്വിജയം നടത്തി കീർത്തിനേടിയ തന്റെ അനുജനോടു് ജനങ്ങൾ പ്രദർശിപ്പിച്ചിരുന്ന ഭക്തി ബഹുമാനാദികളെ നിരന്തരമായി സോമേശ്വരൻ കണ്ടപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ സ്പർദ്ധ ഉദിച്ചതു് മനുഷ്യസ്വഭാവത്തിനു് ചേരുന്നതാണു്. ഈ ജനരഞ്ജനയെ ഉപയോഗപ്പെടുത്തി അനുജൻ തന്നെ കുന്തള സിംഹാസനത്തിൽ നിന്നു് നിഷ്കാസനം ചെയ്യുമെന്നു് അദ്ദേഹം ശങ്കിച്ചുതുടങ്ങി. ഈ സംശയംമൂലം അദ്ദേഹം അനുജനിൽ വിശ്വാസം പ്രദർശിപ്പിച്ചില്ല. സൌമ്യനായ സോമേശ്വരന്റെ ഈ സംശയങ്ങൾ രാജധാനികളിൽ പതിവായി കാണാറുള്ള സേവന്മാർ വാസ്തവമാണെന്നു് രാജസേവ ലഭിക്കുന്നതിനായി അദ്ദേഹത്തെ ധരിപ്പിച്ചു. ഇതിനാൽ അദ്ദേഹം സകലരിലും സംശയം പ്രദർശിപ്പിക്കുകയും അ

നന്ദനോട് പ്രത്യേകമായി രസക്കേട് കാണിക്കുകയും ചെയ്തു. ഇപ്രകാരമായിരിക്കാം സോമേശ്വരനും വിക്രമാദിത്യനും തമ്മിൽ ഉണ്ടായ വൈരം ഉത്ഭവിച്ചത്.

ഈ സമയത്തിൽ വിക്രമാദിത്യന്റെ വിചാരങ്ങളും എന്തായിരുന്നിരിക്കാം? ജ്യേഷ്ഠൻ ദുർബലനാണെന്ന് അദ്ദേഹത്തിനു ഇതിനു മുമ്പിൽതന്നെ മനസ്സിലായി. എന്നാൽ ജ്യേഷ്ഠനെ സിംഹാസനത്തിൽ നിന്നു ഓടിക്കുവാൻ കല്യാണനഗരത്തിൽ സ്ഥിരവാസം തുടങ്ങിയ കാലത്തിന്റെ പ്രാരംഭത്തിൽ അദ്ദേഹം വിചാരിച്ചിരുന്നിരിക്കയില്ല. ശക്തിഹീനനായ സോമേശ്വരൻ കുന്തളരാജ്യത്തെ ഭരിക്കുന്ന കാലത്തോളം യഥാർത്ഥത്തിൽ രാജ്യഭരണകൃത്യങ്ങൾ നടത്തുന്നതു് പിതാവിന്റെ അന്ത്യകാലങ്ങളിൽ സംഭവിച്ചതുപോലെ താനായിരിക്കുമെന്ന് അദ്ദേഹം ഈ ആദ്യകാലങ്ങളിൽ വിചാരിച്ചിരിക്കണം. ജ്യേഷ്ഠന് കായബലം കുറവായിരുന്നതിനാൽ അദ്ദേഹം അധികംകാലം നാടുവാഴുകയില്ലെന്നും അദ്ദേഹത്തിനു അറിയാമായിരുന്നു. സോമേശ്വരന്റെ മരണശേഷം വിക്രമാദിത്യനു കുന്തളസിംഹാസനം ലഭിക്കുമല്ലൊ. യശസ്കാമനായ വിക്രമാദിത്യന്റെ മനസ്സിൽ ഈ വിചാരങ്ങൾ ഉണ്ടായിരിക്കുവാൻ ഇട

യുള്ളതിനാൽ കല്യാണനഗരത്തിൽ നിവസിച്ചുതുടങ്ങിയപ്പോൾ ജ്യേഷ്ഠനെ ദ്രോഹിക്കണമെന്ന അദ്ദേഹം വിചാരിച്ചിരുന്നിരിക്കയില്ല. എന്നാൽ കാലക്രമേണ ജ്യേഷ്ഠന്ന തന്നോടു വിശ്വാസമില്ലെന്ന പല പ്രവൃത്തികളിൽനിന്നും അദ്ദേഹം മനസ്സിലാക്കിയപ്പോൾ ഋജുബുദ്ധിയായ അദ്ദേഹത്തിന്ന ജ്യേഷ്ഠനോടു കോപം തോന്നിത്തുടങ്ങി. ഇതിനാൽ ജ്യേഷ്ഠനോടു അദ്ദേഹം അധികമായി സഹവാസം ചെയ്തില്ല. ഇതുകണ്ടു സോമേശ്വരന്റെ സംശയങ്ങൾ വർദ്ധിച്ചു. വിക്രമാദിത്യന്റെ ദ്രോഹാലോചനകൾ താൻ കണ്ടുപിടിച്ചുവെന്ന അറിഞ്ഞതിനാലാണ് അദ്ദേഹം തന്നോടുള്ള സമാഗമങ്ങൾ കുറച്ചതെന്ന സോമേശ്വരൻ വിചാരിച്ചു. അനന്തരം സോമേശ്വരൻ രാജസേവകന്മാരുടെ വാക്കുകൾ കേട്ടു അനുജനെ ബന്ധനത്തിലാക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. ഈ വിവരം വിക്രമാദിത്യൻ അറിഞ്ഞപ്പോൾ അദ്ദേഹം ജ്യേഷ്ഠന്റെ രാജ്യത്തെ കൈവശപ്പെടുത്തുവാൻ നിശ്ചയിക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ സ്വഭാവത്തിൽ നിന്നും അദ്ദേഹം കല്യാണനഗരത്തിൽ നിന്നു പോയതിനുശേഷം ചെയ്ത പ്രവൃത്തികളിൽനിന്നും സംഭവങ്ങളുടെ പോക്കും

അദ്ദേഹത്തിന്റെ വിചാരങ്ങളും ഇപ്രകാരമായിരുന്നിരിക്കുമെന്നു നമുക്കു അനുമാനിക്കാം. തന്റെ ഉന്മേഷങ്ങളെ കേൾക്കാതെ തന്നെ സോമേശ്വരൻ അപകടപ്പെടുത്തുവാൻ ഉദ്യമിച്ചതു കണ്ടു അനുജനായ ജയസിംഹനോടു കൂടി വിക്രമാദിത്യൻ ജീവരക്ഷണാർത്ഥം കല്യാണനഗരത്തിൽനിന്നും ഓടിപ്പോയിഎന്നും, അനന്തരം അദ്ദേഹത്തിനെ പിന്തുടൎന്നു നശിപ്പിക്കുവാൻ സോമേശ്വരൻ [illegible] സൈന്യങ്ങളെ നിയോഗിച്ചുവെന്നും, ഇവരെ എല്ലാം വിക്രമാദിത്യൻ സൈന്യസഹിതം നശിപ്പിച്ചുവെന്നും, ഒടുവിൽ സോമേശ്വരൻ അനുജനെ ഹിംസിക്കുവാനുള്ള ഉദ്യമങ്ങളിൽനിന്നു വിരമിച്ചുവെന്നുമാണ് ബിൽഹണൻ പറയുന്നത്. കല്യാണനഗരത്തിൽനിന്നു പോയപ്പോഴും അതിനുശേഷവും ജ്യേഷ്ഠന്റെ രാജ്യം അപഹരിക്കണമെന്നു വിക്രമാദിത്യൻ വിചാരിച്ചിരുന്നില്ലെന്ന് ബിൽഹണൻ പറയുന്നു. ഇതു തീരെ വിശ്വാസയോഗ്യമല്ല. ചരിത്രപുരുഷന്മാരുടെ ഉദ്ദേശങ്ങളെ അവരുടെ പ്രവൃത്തികളിൽ നിന്നാണ് നാം അനുമാനിക്കേണ്ടത്. കല്യാണനഗരത്തിൽ നിന്നു പോയയുടനെ വിക്രമാദിത്യൻ ചെയ്ത പ്രവൃത്തികൾ അദ്ദേഹം ജ്യേഷ്ഠനെ സിംഹാസനത്തിൽ നിന്നു ബഹിഷ്കരിക്കുവാൻ ഉദ്ദേശിച്ചിരുന്നുവെന്നു വിളിച്ചുപറയുന്നുണ്ടുതാനും.

കല്യാണനഗരത്തിൽ നിന്നും നമ്മുടെ കഥാനായകൻ തുംഗഭദ്രാനദീതീരങ്ങളിലേക്കു പോയി. അവിടെയുള്ളതും ദക്ഷിണഖണ്ഡത്തിലെ ഒരു പ്രധാനനഗരമായുമായ കമ്പിലിനഗരത്തിൽ ആയിരിക്കണം അദ്ദേഹം ഇക്കാലങ്ങളിൽ പ്രധാനമായി നിവസിച്ചിരുന്നതു്. ഇവിടെ നിവസിച്ചു അദ്ദേഹം ജ്യേഷ്ഠനെ വെല്ലുവാനുള്ള മാർഗ്ഗങ്ങളും ആലോചിച്ചുതുടങ്ങി. തന്റെ ഉദ്ദേശസാദ്ധ്യത്തിനായി വിക്രമാദിത്യൻ ആദ്യം സഖ്യംചെയ്തതു അതിപ്രബലനായ ജയകേശിഎന്ന കദംബ.മഹാമണ്ഡലേശ്വരനോടുകൂടി ആയിരുന്നു. ഗോവാനഗരത്തെ പാരമ്പര്യേണ ഭരിച്ചിരുന്ന കദംബരാജവംശത്തിലെ ഒരു അംഗമായിരുന്നു ഈ ജയകേശി. ഇദ്ദേഹം ഇക്കാലങ്ങളിൽ ഉത്തരകൊങ്കണരാജാവും ശിലാഹാരവംശജനുമായ നാഗാർജ്ജുനനെ വെന്നു് ആ രാജ്യത്തിന്റെ ഏതാനും ഭാഗങ്ങളെ തന്റെ മണ്ഡലത്തോടുകൂടി ചേർത്തിരുന്നു. ഗുജറാത്തിനെ ഭരിച്ചിരുന്ന ചാലൂക്യരാജാവായ കർണ്ണൻ ജയകേശിയുടെ പുത്രിയെയാണു വിവാഹം ചെയ്തിരുന്നതു്. ഇപ്രകാരം അതിപ്രബലനായിത്തീർന്നിരുന്ന ജയകേശിയോടു സഖ്യം ചെയ്തതിനുശേഷം തുളുനാട്ടിനെ ഭരിച്ചിരുന്ന ആളുവരാജാവിനെയും വിക്രമാദിത്യൻ തന്റെ പക്ഷത്തിൽ കൊണ്ടുവരികയും ചെയ്തു. ഇവർക്കു പുറമെ, പിൽക്കാ

ലങ്ങളിൽ പ്രസിദ്ധരായിരുന്ന ദേവഗിരി യാദവന്മാരുടെ ഒരു പൂർവ്വികനായ സ്യൂണചന്ദ്രനും വിക്രമാദിത്യന്റെ സഖിയായിരുന്നു. സ്യൂണചന്ദ്രൻ കന്നഡനാട്ടിന്റെ വടക്കപടിഞ്ഞാറുള്ള സ്യൂണരാജ്യത്തെ ഭരിച്ചിരുന്ന മഹാമണ്ഡലേശ്വരനായിരുന്നു. പിൽക്കാലങ്ങളിൽ ഒരു യാദവമന്ത്രിയായിരുന്ന പ്രസിദ്ധനായ ഹേമാദ്രിയുടെ ചതുർവർഗ്ഗചിന്താമണിയിൽ നിന്നും താഴെ ഉദ്ധരിക്കുന്ന ശ്ലോകം ഇതിനു ലക്ഷ്യമാണ്.

"സൗഭ്രാത്രതോ യേന മഹാഭുജേന
പിഷ്ടാം വിമർദ്ദാൽ പരമർദ്ദിദേവഃ
ആസ്ഥാപി ചാലുക്യകുലപ്രദീപഃ
കല്യാണരാജ്യേപി സ ഏവ യേന"

പരമർദ്ദിയെന്നത് വിക്രമാദിത്യന്റെ ഒരു ബിരുദമാണ്. ജയകേശിയോടും ആളുവരാജാവിനോടും വിക്രമാദിത്യൻ ചെയ്ത സഖ്യത്തെക്കുറിച്ചു ബിൽഹണൻ ഇപ്രകാരം പറയുന്നുണ്ട്.

"ഏനമേത്യ ജയകേശിപാർത്ഥിവഃ
പ്രാർത്ഥിതാധികമർപ്പയദ്ധനം
നിർമ്മലാമകൃതഹാസചന്ദ്രികാം
കൌങ്കണപ്രണയിനീമുഖേന്ദുഷു."

അല്ലവേന്ദ്രമവമത്യവിക്രമ
സ്സ്വകൃതചാപലമസാവവർദ്ധയത്
ദീപയത്യവിനയാഗ്രഹേതികാ
കോപമപ്രണതിരേവതാദൃശം."

ഇപ്രകാരം കുന്തളരാജ്യത്തിന്റെ ദക്ഷിണഭാഗങ്ങളിലും ഉത്തരഭാഗങ്ങളിലുമുള്ള പ്രബലന്മാരായ സാമന്തന്മാരോടു സഖ്യംചെയ്തതിനുശേഷം വിക്രമാദിത്യൻ തന്റെ കുലവൈരിയായ ചോളരാജാവിനോടു പൂർവ്വവൈരത്തെ വിസ്മരിച്ചു സഖ്യത്തിനു നിശ്ചയിച്ചു. വിക്രമാദിത്യൻ ഒരു മഹാസൈന്യസഹിതം ചോളത്തിനെ ആക്രമിച്ചുവെന്നും, ഈ ആക്രമണത്തെ തടുക്കുവാൻ സാധിക്കാത്തതിനാൽ ചോളരാജാവു ഒരു ദൂതൻ മുഖേന വിക്രമാദിത്യനോടു സഖ്യത്തിന് അപേക്ഷിച്ചുവെന്നും, അതിനു അദ്ദേഹം സമ്മതിച്ചുവെന്നും, അനന്തരം തുംഗഭദ്രയുടെ തീരത്തിൽവെച്ചു ചോളരാജാവും വിക്രമാദിത്യനും തമ്മിൽ ഒരു സമാഗമം നടന്നുവെന്നും, ഇതിന്റെ ഫലമായി വിക്രമാദിത്യൻ ചോളന്റെ പുത്രിയെ വിവാഹംചെയ്തു ആ രാജാവിന്റെ മിത്രമായിത്തീർന്നുവെന്നും ആണ് ബിൽഹണൻ ഈ സംഭവത്തെക്കുറിച്ചു വിവരിക്കുന്നതു്. അതിനെയാകതി ക്രമത്തെ പറയുന്നതായാൽ, തന്റെ ജ്യേഷ്ഠനെ ക

ന്തള സിംഹാസനത്തിൽനിന്നും നിഷ്കാസനം ചെയ്യുന്നതിനായി വിക്രമാദിത്യൻ ചോളരാജാവായ വീരരാജേന്ദ്രനോടു സഖ്യംചെയ്തു അദ്ദേഹത്തിന്റെ പുത്രിയെ തന്റെ കളത്രമാക്കിത്തീൎത്തുവെന്നു ഇതിനാൽ ബിൽഹണൻ സൂചിപ്പിക്കുന്നു. ജയകേശിയുടെ ശാസനങ്ങളിൽ അദ്ദേഹം ചലുക്യരാജാവിനെ കുന്തളരാജ്യത്തിൽ സ്ഥാപിച്ചുവെന്നും ചലുക്യരാജാവിനേയും ചോളരാജാവിനേയും അദ്ദേഹം മിത്രങ്ങളാക്കിത്തീൎത്തുവെന്നും പറയപ്പെട്ടുകാണുന്നതിനാൽ വീരരാജേന്ദ്രനുമായുള്ള ഇടപാടുകളും ജയകേശിമുഖേനയാണു വിക്രമാദിത്യൻ നടത്തിയതെന്നു നമുക്കു അനുമാനിക്കുകയും ചെയ്യാം.

നിർഭാഗ്യവശാൽ ചോളരാജാവുമായുണ്ടായ ഈ സഖ്യം വിക്രമാദിത്യനു പ്രയോജനകരമായിത്തീൎന്നില്ല. ഈ സഖ്യത്തിനുശേഷം കുറെമാസങ്ങൾ കഴിഞ്ഞയുടനെ വിക്രമാദിത്യന്റെ ശ്വശുരൻ മരിക്കുകയും ചോളരാജ്യത്തിൽ അന്തഃഛിദ്രങ്ങൾ ആരംഭിക്കുകയുംചെയ്തു. വീരരാജേന്ദ്രന്റെ പുത്രനായ അധിരാജേന്ദ്രനും വീരരാജേന്ദ്രന്റെ ജ്യേഷ്ഠനായ രാജേന്ദ്രന്റെ ജാമാതാവായ കുലോത്തുംഗനും ചോളസിംഹാസനം കൈക്കലാക്കുവാനായി പ്രയത്നിച്ചു തുടങ്ങി. വീരരാജേന്ദ്രന്റെയും രാജേന്ദ്രന്റെയും പിതാവായ രാജേന്ദ്രചോളൻ ഒന്നാമന്റെ സഹോദരി, അമ്മങ്കി,

വേംഗിരാജ്യത്തിനെ ഭരിച്ചിരുന്ന പൂർവ്വചാലുക്യരാജാവായ രാജരാജനരേന്ദ്രനെ വിവാഹം ചെയ്തിരുന്നു. ഈ വിവാഹത്തിൽനിന്നും ജനിച്ച പുത്രനാണ് കുലോത്തുംഗൻ. കുലോത്തുംഗൻ രാജേന്ദ്രന്റെ പുത്രിയായ മധുരാന്തകിയെ വിവാഹംചെയ്തു. ഇപ്രകാരം രണ്ടുവിധത്തിൽ ചോളരാജവംശത്തിനോടു ബന്ധുത്വമുള്ള കുലോത്തുംഗനായിരുന്നു വിക്രമാദിത്യന്റെ സ്യാലനായ അധിരാജേന്ദ്രനിൽനിന്ന് ചോളരാജ്യം കൈവശത്താക്കുവാൻ ശ്രമിച്ചിരുന്നത്. ഈ വിവരം അറിഞ്ഞയുടനെ വിക്രമാദിത്യൻ ചോളത്തിനെ ആക്രമിച്ച് തന്റെ സ്യാലനായ അധിരാജേന്ദ്രനെ ചോളരാജധാനികളായ കാഞ്ചീപുരത്തിലും ഗംഗൈകൊണ്ടചോളപുരത്തിലും രാജാവായി വാഴിച്ചു. എ. ഡി. ൧൦൭൦-ൽ നടന്ന ഈ സംഭവങ്ങളെ ബിൽഹണൻ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

"ദ്രവിഡവിഷയരാജ്യവിപ്ലവനാ
ശ്രവണപഥാതിഥിനാ തതഃ സഖേദഃ
അഭിജനവതി ചോളരാജപുത്രേ
ശ്രിയമഭിഷേക്തുമസൗ സമുച്ചചാല.
കരടിശതവികീർണ്ണകർണ്ണതാല
വ്യജനസമീരണ ശീതളീകൃതാനി

അധരാണിളങ്ങാം പിബന്ത്യതാംസി
ക്ഷിതിപതിരാലിപുരീമവാപകാഞ്ചീം.

.....................................................................

കതിചിദപി ദിനാനി തത്ര നീത്വാ
പരിസമ്ഭ്രമിഷ്ഠദ്രമിഡീവിലാസൈഃ
ചരണതലനിവിഷ്ടചേഷ്ടവക്ത്രഃ
പുരമവലോകയതിസ്മ ഗാംഗകുണ്ഡം."

ഇപ്രകാരം അധിരാജേന്ദ്രനെ ചോളരാജധാനികളിൽ വാഴിച്ചതിനുശേഷം വിക്രമാദിത്യൻ തുംഗഭദ്രാതീരങ്ങളിലേക്കു തിരിച്ചുപോന്നു. രണ്ടുവർഷം കഴിഞ്ഞപ്പോൾ ചോളരാജ്യത്തിൽ ഉണ്ടായ ഒരു ജനക്ഷോഭം നിമിത്തം അധിരാജേന്ദ്രൻ ഹതനായിത്തീരുകയും കലോത്തുംഗൻ വേംഗിയുടെയും ചോളത്തിന്റെയും നാഥനായിത്തീരുകയും ചെയ്തു. ഈ വിവരം അറിഞ്ഞ ഉടനെ വിക്രമാദിത്യൻ ചോളരാജ്യത്തിനെ കലോത്തുംഗനിൽനിന്നും കൈക്കലാക്കുവാൻ നിശ്ചയിച്ചു. അധിരാജേന്ദ്രന്റെ സഹോദരിയായ തന്റെ ഭാര്യക്കാണല്ലോ ചോളസിംഹാസനത്തിനു അവകാശമുള്ളതു്. കലോത്തുംഗനും പെൺവഴിയിൽ കൂടിയല്ലേ ചോളരാജ്യത്തിനു അവകാശിയായിത്തീർന്നിട്ടുള്ളതു്? ചോളരാജ്യത്തിനെ കീഴടക്കിയശേഷം തനിക്കു് അതിൽനി-

ന്‌ ലഭിക്കുന്ന പ്രാബല്യത്തോടുകൂടി കുന്തളത്തിനെ നിൎപ്രയാസം കൈക്കലാക്കാമല്ലൊ. ഈ ചിന്തകളോടുകൂടി വിക്രമാദിത്യൻ അനന്തരം ചോളത്തിനെ പിടിച്ചടക്കുവാൻ വേണ്ട സന്നാഹങ്ങൾ കൂട്ടിത്തുടങ്ങി.

വിക്രമാദിത്യന്റെ ഈ വിശാലമായ സങ്കല്പങ്ങളെ അറിഞ്ഞയുടനെ സോമേശ്വരൻ കുലോത്തുംഗനുമായി സഖ്യം ചെയ്തു. സോമേശ്വരൻ തന്റെ കുലവൈരിയായ ചോളരോടു ചെയ്ത സഖ്യത്തെ ബിൽഹണൻ പ്രകൃതിവിരുദ്ധമാണെന്നു അപലപിക്കുന്നു. എന്നാൽ വിക്രമാദിത്യൻ വീരരാജേന്ദ്രചോളനോട്കൂടി ചെയ്ത സഖ്യത്തെ ബിൽഹണൻ ഈ അവസരത്തിൽ സ്മരിക്കുന്നില്ല. കാര്യസാദ്ധ്യത്തിനായി പരമ്പരയായുള്ള കലഹവും വിസ്മരിച്ചു പ്രവൎത്തിക്കുവാൻ സോമേശ്വരനും വിക്രമാദിത്യനും ഒരുപോലെ തയ്യാറുകളായിരുന്നു താനും.

അനന്തരം വിക്രമാദിത്യൻ സൈന്യസമേതം കുലോത്തുംഗനോടു യുദ്ധം ചെയ്യുന്നതിനായി പുറപ്പെട്ടു. അപ്പുറം സോമേശ്വരൻ തന്റെ സൈന്യത്തോടുകൂടി വിക്രമാദിത്യനെ പിന്തുടൎന്നു. കുലോത്തുംഗന്റെ പാളയസ്ഥലത്തിനു സമീപം വിക്രമാദിത്യൻ എത്തി

യപ്പോൾ സോമശേഖരനോ അതിനുസമീപം വന്നുചേ
ൻ. ജ്യേഷ്ഠനോട് യുദ്ധംചെയ്യുവാൻ വിക്രമാദിത്യന്
വൈമനസ്യം തോന്നിയെന്നും, അതിനാൽ സോമശേഖ
രനുമായി സമാധാനപ്പെടുവാൻ വിക്രമാദിത്യൻ ജ്യേ
ഷ്ഠന്റെ പാളയത്തിലേക്കു ദൂതന്മാരെ അയച്ചുവെന്നും,
സോമശേഖരൻ അനുജന്റെ സന്ധിയത്നങ്ങൾക്കു പുറ
മേ അനുകൂല്യം പ്രദർശിപ്പിച്ചുവെങ്കിലും സൌകര്യമുള്ള
പ്പോൾ അനുജനെ ചതിക്കുവാൻ നിശ്ചയിച്ചിരുന്നുവെ
ന്നും, ഈ വിവരം അറിഞ്ഞതിനുശേഷവും വിക്രമാ
ദിത്യൻ ജ്യേഷ്ഠനോടു പോർ ചെയ്യുവാൻ വിമുഖനായി
രുന്നുവെന്നും ബില്ഹണൻ പറയുന്നു. ഈ ധർമ്മസങ്ക
ടത്തിൽ താൻ എന്താണ് പ്രവർത്തിക്കേണ്ടതെന്നു വി
ചാരിച്ച് വിഷാദപൂർവം വിക്രമാദിത്യൻ നിദ്ര ചെയ്യു
മ്പോൾ ശിവൻ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷ
മായി ഇപ്രകാരം അദ്ദേഹത്തിനോടു പറഞ്ഞു.

“അഹമിഹമഹതിവത്സ സേവകാർത്ഥേ
നനുഗുണവാനവതാരിതോഽസി ദൈവ
തരളയതിമുധാവികല്പദോളാ
കിമിതിമനസിവത്സധൈര്യധാമ്നഃ

സചിന്ദ്രുളമസ്തിമോഹമോഹതോ
സ്ഥിലപരിമാണമപിത്വദഗ്രജസ്യ

ഇഹൈഹിവിഹിതസ്ഥിതി ദ്രഷ്ടൃണാനാം
വിഗളതിപുണ്യചയഃ പുരാതനോപി.

വേല്ലവനമഹോത്സവേതദത്ര
പ്രണയിനഃ പരിപന്ഥിനാം പ്രമാഥേ
സ്മരസി ന കിമിതി സ്ഥിതിസ്തവൈഷാ
നനുഖലുവിധർമ്മവിരോധിനാംവധായ ''

ഈ സ്വപ്നം കണ്ടതിന്റെ പിറേറദിവസം ശിവന്റെ അനുശാസനയെ ശിരസാവഹിച്ച് വിക്രമാദിത്യൻ ശത്രുക്കളോട് യുദ്ധംചെയ്തു. ഈ യുദ്ധക്കളത്തിൽ നിന്ന് കലോത്തുംഗൻ തോററ് ഓടിപ്പോകുകയും വിക്രമാദിത്യന് സോമേശ്വരനെ തടവുകാരനായി ലഭിക്കുകയും ചെയ്തുവെന്നു ബിൽഹണൻ പറയുന്നു. എന്നാൽ ചോളരാജ്യം കൈക്കലാക്കുവാനുള്ള വിക്രമാദിത്യന്റെ ശ്രമങ്ങൾ ഇതോടുകൂടി വിഫലമായിയാണ് പരിണമിച്ചത്. ഈ യുദ്ധത്തിനുശേഷം വിക്രമാദിത്യൻ ബന്ധനസ്ഥനായ തന്റെ ജ്യേഷ്ഠനോടുകൂടി തുംഗഭദ്രാതീരത്തിലേക്ക പോയി. അവിടെ എത്തിയതിനുശേഷം സോമേശ്വരനെ കുന്തളരാജാവാക്കുവാൻ വിക്രമാദിത്യൻ നിശ്ചയിച്ചിരുന്നുവെന്നും എന്നാൽ ശിവൻ കോപാന്ധനായി അദ്ദേഹത്തിനോട് പിന്നെയും രാജ്യം കൈക്കലാക്കുവാൻ ആജ്ഞാപിച്ചുവെന്നും

ഇതിനാൽ വൈമനസ്യത്തോടുകൂടി വിക്രമാദിത്യൻ കന്നഡ സിംഹാസനത്തിൽ ആരോഹണം ചെയ്തുവെന്നാം ബിൽഹണൻ പറയുന്നുണ്ട്.

"വിതരിതുമിദമഗ്രജസ്യ സർവ്വം,
പുനരപജാതമതിഃ സരാജപുത്രാൻ
ഇഹിനകിരണഖണ്ഡമണ്ഡനേന
സ്ഫുരദലശേഖരഗിരാന്യക്ഷേധി."

ജ്യേഷ്ഠനെ യുദ്ധത്തിൽവെച്ച് കാരാഗൃഹത്തിൽ പാർപ്പിച്ചതിനുശേഷം സിംഹാസനം കൈക്കലാക്കിയ വിക്രമാദിത്യന്റെ ഈ പ്രവൃത്തികൾക്ക് സമാധാനം പറയുവാനായാണ് ബിൽഹണൻ ശിവനെ ഒരു പ്രാവശ്യം തന്റെ ചരിത്രത്തിൽ വലിച്ചുകൊണ്ടുവന്നതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ.

ഈ യുദ്ധം നടന്നത് എ. ഡി. 1076-ൽ ആയിരുന്നു. അനന്തരം വിക്രമാദിത്യൻ തുംഗഭദ്രായുടെ തീരത്തിൽ വെച്ചുതന്നെ ത്രിഭുവനമല്ലൻ, കലിവിക്രമൻ, പെർമാടി ഇത്യാദി ബിരുദുകളോടുകൂടി കന്നഡ സിംഹാസനത്തിൽ ആരോഹണംചെയ്തു. സോമേശ്വരനെക്കുറിച്ച് ഇതിനുശേഷം നമുക്ക് ഒരു അറിവും ലഭിച്ചിട്ടില്ലാത്തതിനാൽ ആ നിർഭാഗ്യവാനായ രാജാവ് കാലവിളംബമെന്യേ കാരാഗൃഹത്തിൽകിടന്നു മരിച്ചുവെന്ന് നമുക്ക് വിചാരിക്കുകയും ചെയ്യാം.

———(o)———

# അദ്ധ്യായം ൫.

---

## വിക്രമാദിത്യന്റെ രാജ്യഭരണം.

ഭാരതവർഷത്തിന് അലങ്കാരമായിത്തീർന്നിരുന്ന ചില പ്രസിദ്ധ നൃപവരന്മാർ തങ്ങളുടെ സ്മരണയെ നിലനിറുത്തുന്നതിനായി തങ്ങളുടെ രാജ്യാഭിഷേകം മുതൽക്കോ, പ്രസിദ്ധ വിജയങ്ങൾ മുതലായവയ്ക്കോ പുതിയകാലം ഏർപ്പെടുത്തുന്ന പതിവുണ്ടായിരുന്നു. പ്രാചീനകാലങ്ങളിൽ ഇൻഡ്യയുടെ വടക്കേപടിഞ്ഞാറുഭാഗങ്ങളെ ഭരിച്ചിരുന്ന ഒരു പ്രബലനായ കനിഷ്കരാജാവിന്റെ രാജ്യാഭിഷേകവർഷമായ എ. ഡി. ൭൮-ൽ തുടങ്ങുന്ന ശകകാലം ഇതിന് ഒരു ഉദാഹരണമാണ്. ഇതുപോലെ, ഗുപ്തകാലം, ഹർഷകാലം മുതലായ കാലങ്ങൾ പ്രാചീനഭാരതത്തിൽ നടപ്പുണ്ടായിരുന്നു. ഈ പതിവ് അനുസരിച്ച് വിക്രമാദിത്യനും തന്റെ രാജ്യാഭിഷേകവർഷമായ എ. ഡി. ൧൦൭൬-ൽ തുടങ്ങുന്ന ചാലുക്യവിക്രമവർഷം ഏർപ്പെടുത്തി. ബി. സി. ൫൭-ൽ തുടങ്ങുന്നതും ഉത്തരഇൻഡ്യയിൽ പ്രചാരമുണ്ടായിരുന്നതുമായ മാളവവിക്രമവർഷത്തിൽനിന്ന് വ്യത്യസ്തപ്പെടുത്തുവാനാണ് ഇങ്ങിനെ അദ്ദേഹം ചാലു

ക്യവിക്രമവർഷം എന്ന സംജ്ഞ നല്കിയത്. ഇതു തുടങ്ങുന്ന ബാർഹസ്പത്യ സംവത്സരം നളസംവത്സരമാണ്. ഇതിനെ വീര വിക്രമകാലമെന്നും, വിക്രമ കാലമെന്നും, വിക്രമവർഷമെന്നും വിളിച്ചു വരാറുണ്ടത്രെ.

വിക്രമാദിത്യന്റെ സിംഹാസനാരോഹണാനന്തരം അദ്ദേഹം ദിഗ്ജയങ്ങൾ മാത്രം ശേഷിക്കുന്നതാകുംവണ്ണം ലോകം ആസകലം കീഴടക്കിയെന്ന് ബിൽഹണൻ വർണ്ണിക്കുന്നു.

“സ സർവ്വമാവർജ്യ രിപുപ്രമാഥീ
മനോഭിരാമാമഥ പൂർവ്വമേനാം
പരിഭ്രമന്ത്യാമകരോൽഫലേന
ദിഗന്തിശേഷാൾ കകുഭശ്ച കർത്തു”

തന്റെ സാമ്രാജ്യത്തിലുള്ള സകല സാമന്തന്മാരെയും അദ്ദേഹം കീഴടക്കി ഏകഛത്രാധിപതിയായി വാണുവെന്നേ ഇതിൽ ബിൽഹണൻ നിർദ്ദേശിക്കുന്നുള്ളു. രാജാവായതിനുശേഷം വിക്രമാദിത്യൻ പല രാജാക്കന്മാരോടും സാമന്തന്മാരോടും യുദ്ധം ചെയ്തു. വിക്രമാദിത്യന്റെ ശത്രുക്കളിൽ പ്രധാനികൾ കുലോത്തുംഗ ചോളനും, ഗുജറാത്തിലെ ചാലൂക്യരാജാക്കന്മാരും, കലിംഗരാജാവും, ചോരസമുദ്രത്തിലെ ബിട്ടിഗ

വരും ഗോവയിലെ ജയകേശിയുമായിരുന്നു. ഇവരോടുള്ള യുദ്ധങ്ങളിൽ വിക്രമാദിത്യന് സാധാരണയായി വിജയം നേടുവാൻ സാധിക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ ചോളയുദ്ധങ്ങളെ അദ്ദേഹത്തിന്റെ ഭരണത്തിന്റെ ആദ്യകാലങ്ങളിൽ ഉണ്ടായ യുദ്ധമെന്നും, മദ്ധ്യകാലങ്ങളിൽ ഉണ്ടായ യുദ്ധമെന്നും, അന്ത്യകാലങ്ങളിൽ ഉണ്ടായ യുദ്ധമെന്നും, മൂന്നായി നമുക്കു വിഭജിക്കാം. ആദ്യകാലങ്ങളിലെ ചോളയുദ്ധങ്ങൾ എ. ഡി. ൧൦൬൩-നും ൧൦൭൦-നും മദ്ധ്യേയാണ് നടന്നത്. ഈ ആദ്യത്തെ യുദ്ധങ്ങളോടുകൂടി ബിൽഹണന്റെ മഹാകാവ്യം അവസാനിക്കുന്നു. ഇവയെക്കുറിച്ച് ബിൽഹണൻ പതിവുപോലെ ഇപ്രകാരം അതിശയോക്തിപൂർവ്വം പറഞ്ഞിരിക്കുന്നു.

"ഗതേ സമാപ്തിം നരനാഥചക്ര
നിചോളകാരാസിത ചാപദണ്ഡഃ
നിർവ്വാപ്യ ചോളസ്യ പുനഃ പ്രതാപം
ക്രമേണകല്യാണ മസൌ വിവേശ."
"വിപക്ഷ ദുർഭിക്ഷകരർഥിതാബ്ധിം
സശൌര്യകണ്ഡൂലഭുജഃ ക്ഷിതേഃ പതിഃ
നിരസ്യചോളം ബലഗർവ്വിതം പുനർ
ജഗാമകാഞ്ചീം സമനീകതൃഷ്ണയാ.

ഉദ്ദാമഘോഷാൻ കരിഷു വാജിഷു ചാശ്വവാരാൻ
പ്രോതാൻ പദാതിനിവഹാംശ്ച വിധായ ശസ്ത്രൈഃ
നാമാങ്കിതൈരിഷുഭിരേഷ ചുലുക്യവീര
ശ്ചോളസ്യ കീലിതമശേഷബലം വ്യധത്ത.
ബ്രൂമഃ കിമന്യദയമുത്സഹതേസ്മ യത്ര
ചോളശ്ചതുർഗതിരാവിരഭൂത്പലാണം
കാരാഗൃഹേ പതനമാപ്നു പലായനം വാ
ചോളോപി ശീഘ്രമപസാരമതശ്ചകാര.
അഥശിഥിലിതചാപശ്ചോളലക്ഷ്മീം ഗൃഹീ
ത്വാ
കൃതവിവിധവിനോദസ്തത്ര കാഞ്ചീനഗര്യാം
നിജനഗരമഗച്ഛത് സാന്ദ്രമാതംഗസേനാ
മദഭരിതദിഗന്തഃ കുന്തളക്ഷ്മാഭുജംഗഃ"

വിക്രമാദിത്യന്റെ ചോളശത്രുവായ കുലോത്തുംഗന്റെ ശാസനങ്ങളിൽ ഈ ആക്രമണങ്ങളെപ്പറ്റി ഇപ്രകാരം പറഞ്ഞുകാണുന്നു.

"വില്ലെതിർകൊടാവിക്കിലൻകല്ലുതർ
നങ്കിലിതൊടങ്കിമണലൂർനാട്ടുവിൻ
തുങ്കപത്തിരൈ പുകലുരത്തി ..."

ഇതിൽ വിക്കിലൻ എന്നു പറഞ്ഞിരിക്കുന്നതു വിക്രമാദിത്യനെ ഉദ്ദേശിച്ചാണ്. നംഗെമട്ടാനലി ചോളത്തിന്റെ

യും കുന്തളത്തിന്റെയും ഒരു അത്യുക്തിയായിരുന്നു. ഈ രണ്ടു വർണ്ണനകളിൽനിന്നും വിക്രമാദിത്യൻ ചോളത്തിനെ ആക്രമിച്ചു കാഞ്ചിവരെ ചെന്നുവെന്നും എന്നാൽ ഒടുവിൽ കുലോത്തുംഗൻ അദ്ദേഹത്തിനെ ചില യുദ്ധങ്ങളിൽ തോൽപിച്ചു് കുന്തളരാജ്യത്തിലേക്കു് പലായനം ചെയ്യിച്ചുവെന്നും നമുക്കു് അനുമാനിക്കാം.

വിക്രമാദിത്യന്റെ മദ്ധ്യകാലങ്ങളിലെ ചോളയുദ്ധങ്ങൾ എ. ഡി. ൧൦൮൫-നും എ. ഡി. ൧൧൦൦ മദ്ധ്യേ നടന്നിരിക്കണം. ഇതിനെക്കുറിച്ചു് നമുക്കു അധികം വിവരങ്ങൾ ലഭിച്ചിട്ടില്ല. എന്നാൽ ൧൦൮൭-ലും ൧൦൮൮-ലും ഉള്ള വിക്രമാദിത്യന്റെ ശാസനങ്ങൾ കുലോത്തുംഗൻ ഭരിച്ചിരുന്ന വേംഗിരാജ്യത്തിന്റെ ഒരു ഭാഗമായ ഗോദാവരി ജില്ലയിൽ കാണപ്പെടുന്നതിനാൽ, വിക്രമാദിത്യൻ ഇക്കാലങ്ങളിൽ വേംഗിയുടെ ഏതാനും ഭാഗങ്ങളെ പിടിച്ചടക്കിയെന്നു് നമുക്കു് അനുമാനിക്കാം. എന്നാൽ ഈ ഭാഗങ്ങളെ കുലോത്തുംഗൻ കാലവിളംബമെന്യേ വിക്രമാദിത്യന്റെ കൈവശത്തുനിന്നു വീണ്ടെടുക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ അന്ത്യകാലങ്ങളിലെ ചോളയുദ്ധങ്ങൾ എ. ഡി. ൧൧൧൬-നും ൧൧൨൦-നു മദ്ധ്യേ ഉണ്ടായി. ഇതിനിടയ്ക്കു് അതായതു് എ. ഡി.

൧൧൧൮-ൽ കുലോത്തുംഗൻ കാലധൎമ്മം ചെയ്തു. ഈ യുദ്ധങ്ങളുടെ ഫലമായി വിക്രമാദിത്യന് വേംഗിരാജ്യം ആസകലം സ്വാധീനപ്പെടുത്തുവാൻ സാധിച്ചു. ഇതിനാൽ അദ്ദേഹത്തിന്റെ സാമ്രാജ്യം പൂൎവസമുദ്രപൎയ്യന്തം വ്യാപിക്കുകയും ചെയ്തു. വിക്രമാദിത്യന്റെ മരണത്തിനുശേഷം മാത്രമേ കുലോത്തുംഗന്റെ പുത്രനും പിൻഗാമിയുമായ വിക്രമചോളന് വേംഗിയെ ചലുക്യരുടെ കൈയിൽനിന്ന് വീണ്ടെടുക്കുവാൻ കഴിഞ്ഞിരുന്നുള്ളു.

വിക്രമാദിത്യന്റെ ഒരു പ്രസിദ്ധ സാമന്തനായ ആചുഗി എന്ന സിന്ദമഹാമണ്ഡലേശ്വരൻ കലിംഗരാജാവിനോട്ട് യുദ്ധംചെയ്തതായി ശാസനങ്ങൾ തെളിയിക്കുന്നു. ഇക്കാലങ്ങളിൽ കലിംഗരാജ്യത്തെ ഭരിച്ചിരുന്നതു് അനന്തവൎമ്മൻ ചോഡഗംഗൻ എന്ന പ്രസിദ്ധ രാജാവായിരുന്നു. ഇദ്ദേഹം ൧൦൭൮-നു സമീപകാലങ്ങളിൽ സിംഹാസനാരോഹണം ചെയ്തു. ഉടനെതന്നെ അദ്ദേഹം തന്റെ രാജ്യത്തിന്റെ ഉത്തരഭാഗത്തിനു സമീപമുള്ള ദേശങ്ങളെ ആക്രമിച്ചുകീഴടക്കി. ൧൦൯൬-ൽ കുലോത്തുംഗചോളൻ കലിംഗത്തെ ആക്രമിച്ചു് അനന്തവൎമ്മനെ തോല്പിച്ചു് അദ്ദേഹത്തിനെ തന്റെ മിത്രമാക്കിത്തീൎത്തു. ഈ സംഭവത്തിനു മുമ്പിൽ വിക്രമാദിത്യനും അനന്ത

വർമ്മനും മിത്രങ്ങളായിരുന്നുവെന്നു നമുക്കു അനുമാനിക്കാം. കുലോത്തുംഗനോടുള്ള സഖ്യംഹേതുവാൽ വിക്രമാദിത്യനും അനന്തവർമ്മനും തമ്മിലുള്ള മൈത്രി അവസാനിച്ചു. അനന്തരം എ. ഡി. ൧൧൧൧-ൽ ഉത്തരകലിംഗത്തിൽ അനന്തവർമ്മന്റെ അധികാരം നാമാവശേഷമായിത്തീൎന്നു. ഇതിന്നു് ഒരു പ്രധാനകാരണം വിക്രമാദിത്യനാണെന്നു് നമുക്കു വിശ്വസിക്കാം. ഈ ആണ്ടിൽ തന്നെ കുലോത്തുംഗൻ തന്റെ മിത്രമായ അനന്തവർമ്മനെ സഹായിക്കുന്നതിനായി കലിംഗത്തെ രണ്ടാമതും ആക്രമിച്ചു. ഈ ആക്രമണത്തെക്കുറിച്ചാണു് ജയംകൊണ്ടാൻ എന്ന തമിഴ് കവി കലിങ്കത്തുപ്പരണിയെന്ന കാവ്യം രചിച്ചിരിക്കുന്നതു്. ഈ സംഗതികളിൽനിന്നും വിക്രമാദിത്യന്റെ കലിംഗയുദ്ധം എ. ഡി. ൧൦൮൬-നും ൧൧൧൦-നും മദ്ധ്യേ നടന്നിരിക്കണമെന്നു നമുക്കു വിചാരിക്കാം.

വിക്രമാദിത്യൻ രാജാവായതിനുശേഷം ബങ്കാളിൽ ഭരിച്ചിരുന്ന പാലവംശജന്മാരായ രാജാക്കന്മാരോടു യുദ്ധം ചെയ്തതായി നമുക്കു അറിവുണ്ടു്. ഈ യുദ്ധം അദ്ദേഹത്തിന്റെ മരണത്തിന്റെ പ്രാരംഭകാലങ്ങളിൽ ആയിരുന്നു. ചേദീശനായ കർണ്ണദേവനെ തോല്പിച്ചതും നമ്മുടെ കഥാനായകന്റെ യൌവ്വ

ന്നകാലങ്ങളിൽ അദ്ദേഹത്തിനോടു യുദ്ധം ചെയ്തുവന്നമായ വിഗ്രഹപാലൻ മൂന്നാമന്റെ മരണശേഷം അദ്ദേഹത്തിന്റെ മൂത്തപുത്രനായ മഹീപാലൻ രണ്ടാമൻ വംഗരാജ്യത്തെ ഭരിച്ചു. മഹീപാലൻ തന്റെ അനുജന്മാരായ ശൂരപാലനേയും, സന്ധ്യാകരനന്ദിയുടെ രാമചരിത മഹാകാവ്യത്തിന്റെ നായകനായ രാമപാലനേയും കാരാഗൃഹത്തിൽ പാർപ്പിക്കുകയും, പ്രജകളെ ക്രൂരമായ വിധത്തിൽ ഉപദ്രവിക്കുകയും ചെയ്തു. ഇതിനാൽ കൈവർത്തവംശജനായ ദിവ്യാകൻ എന്ന പ്രഭുവിന്റെ കീഴിൽ ഒരു ജനപ്രക്ഷോഭം വംഗരാജ്യത്തിൽ ഉണ്ടായി. ഈ ലഹളയിൽ മഹീപാലനെ ദിവ്യാകൻ വധിക്കുകയും വംഗരാജ്യത്തെ അദ്ദേഹം കൈവശപ്പെടുത്തുകയും ചെയ്തു. ഈ സമയത്തിൽ രാമപാലൻ കാരാഗൃഹത്തിൽനിന്നു രക്ഷപ്പെട്ട് ഇൻഡ്യയുടെ പല ഭാഗങ്ങളിലും സഞ്ചരിച്ചു തന്റെ രാജ്യത്തെ കൈവർത്തരാജാവിൽനിന്നു സ്വാധീനപ്പെടുത്തുന്നതിന് പല രാജാക്കന്മാരോടും സഹായം അപേക്ഷിച്ചു. ഒടുവിൽ അദ്ദേഹത്തിനു വംഗരാജ്യത്തെ വീണ്ടെടുക്കുവാൻ സാധിക്കയുംചെയ്തു. ഈ സംഭവങ്ങൾ എ. ഡി. ൧൦൭൦-നു സമീപകാലത്തിലാണ് നടന്നത്. ഈ അന്തഃച്ഛിദ്രങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോളാണ് വിക്രമാദിത്യൻ പാല രാജാക്കന്മാരുടെ രാജ്യത്തെ ആ

ക്രമിച്ചു. ഈ യുദ്ധത്തിൽനിന്നും അദ്ദേഹത്തിന്റെ പ്രസിദ്ധി ഉത്തരഇൻഡ്യാ ആസകലം പരന്നു. ഇതല്ലാതെ ഇതിൽനിന്ന് വിക്രമാദിത്യന രാജ്യലാഭമൊന്നും ഉണ്ടായില്ല താനും.

എ. ഡി. ൧൦൭൨-നും ൧൦൯൪-നും മദ്ധ്യേ വിക്രമാദിത്യൻ ഗുജറാത്തിനെ ഭരിച്ചിരുന്ന ചലുക്യരാജാക്കന്മാരായ കർണ്ണനോടും ജയസിംഹനോടും യുദ്ധംചെയ്തു. അണഹിൽവാഡപട്ടണത്തിൽ നിന്നും ഗുജറാത്തിനെ ഭരിച്ചിരുന്ന ഇവർ അക്കാലത്തെ അതിപ്രബലന്മാരായ രാജാക്കന്മാരാണ്. ഇവരിൽ ജയസിംഹന്റെ വൻ ജയസിംഹദേവസൂരിയുടെ മഹാകാവ്യമായ കുമാരപാലചരിതത്തിന്റെ നായകന്റെ പിതാവും അവന്തിയേയും ബർബരകത്തിനേയും കീഴടക്കിയ ഒരു പ്രസിദ്ധയോദ്ധാവുമായിരുന്ന കർണ്ണന്റെ അന്ത്യകാലങ്ങളിലും ജയസിംഹന്റെ ആദ്യകാലങ്ങളിലുമാണ് വിക്രമാദിത്യൻ ഈ ഗുർജ്ജരരാജാധിപന്മാരോടു യുദ്ധം ചെയ്തു. ഈ യുദ്ധത്തിന സമീപിച്ചുതന്നെ ആയിരിക്കണം വിക്രമാദിത്യൻ രാജസ്ഥാനത്തെ ഉദയപുരത്തിന സമീപമുള്ള ഒരു രാജാവിനേയും മാലവരാജാവിനേയും വെന്നതും.

ഈ രാജാക്കന്മാരോടു യുദ്ധം ചെയ്യുന്നതിനിടയ്ക്കും വിക്രമാദിത്യന് തന്റെ പ്രബലന്മാരായ ചില

സാമന്തന്മാരെയും അമർച്ചവരുത്തേണ്ടതായി വന്നു. ഇവരിൽ പ്രധാനികൾ ഗോവാനഗരത്തിലെ ജയകേശി കദംബനും, ദോരസമുദ്രത്തിലെ വിഷ്ണുവർദ്ധനൻ അഥവാ ബിട്ടിദേവഹൊയ്സലനും, കൊൾഹാപുരത്തിലെ ഭോജശിലാഹാരനുമായിരുന്നു. ഈ യുദ്ധങ്ങളിൽ വിക്രമാദിത്യനെ സഹായിച്ചതു്. സിന്ദവംശജനായ ആചുഗി എന്ന സാമന്തനാണു താനും.

പ്രാചീനകാലങ്ങളിൽ അത്യന്തം പ്രാബല്യത്തോടുകൂടി ഈ നാട്ടിന്റെ ഉത്തരദേശമായ വനവാസിയെ കദംബരാജാക്കന്മാർ ഭരിച്ചിരുന്നു. ഈ വംശത്തിൽ ജനിച്ചവനും, വിക്രമാദിത്യനു കല്യാണസിംഹാസനം ലഭിക്കുവാൻ അദ്ദേഹത്തിനെ സഹായിച്ച ജയകേശിയുടെ പൌത്രനും, ഗോവാനഗരത്തിൽനിന്നും പലാശിഗനഗരത്തിൽനിന്നും അവയ്ക്കു സമീപമുള്ള നാട്ടുകളെ പാരമ്പര്യേണ ഭരിച്ചിരുന്നവനുമായ ജയകേശിയാണ് വിക്രമാദിത്യന്റെ മേൽക്കോയ്മയെ ധിക്കരിക്കുവാൻ ഉദ്യമിച്ചതു്. ഈ വിവരം അറിഞ്ഞയുടനെ വിക്രമാദിത്യൻ തന്റെ വിശ്വസ്ഥസാമന്തനായ ആചുഗിയെ ജയകേശിയെ കീഴടക്കുവാനായി അയച്ചു. ആചുഗി ജയകേശിയെയും അദ്ദേഹത്തിനെ സഹായിച്ചിരുന്ന പാണ്ഡ്യരാജാവിനെയും തോല്പിക്കുക

യും ജയകേശിയുടെ രാജധാനിയായ ഗോവാനഗരത്തെ അഗ്നിക്കു ആഹാരമാക്കിത്തീൎക്കുകയും ചെയ്തു. ശക്തിമാനായ ജയകേശിയെ ഇപ്രകാരം ശിക്ഷിച്ചതിനുശേഷം അദ്ദേഹത്തിനെ തന്റെ സ്ഥിരമിത്രമാക്കിത്തീൎക്കുന്നതിനായി വിക്രമാദിത്യൻ തന്റെ പുത്രിയെ അദ്ദേഹത്തിനു വിവാഹംചെയ്തുകൊടുത്തു. ഈ സംഭവങ്ങൾ വിക്രമാദിത്യന്റെ ഭരണത്തിന്റെ മദ്ധ്യകാലങ്ങൾക്കുശേഷം നടന്നിരിക്കണം. ഇതിനുശേഷം വിക്രമാദിത്യന്റെ മരണംവരെ ജയകേശി അദ്ദേഹത്തിനെ ഭക്തിപുരസ്സരം സേവിച്ചു. എ. ഡി ൧൧൨൬-ൽ ജയകേശി വിക്രമാദിത്യന്റെ പ്രതിനിധിയായി കൊങ്കണവും, പലാശിഗയും ഹൈഗവിഷയവും ഭരിച്ചിരുന്നതായി ശാസനങ്ങൾ തെളിയിക്കയും ചെയ്യുന്നു.

ദക്ഷിണകൊങ്കണത്തെയും കോൾഹാപുരത്തിനെയും പാരമ്പൎയ്യേണ ഭരിച്ചിരുന്നവരും, പ്രാചീനശിലാഹാരവംശജനായ ഭോജനും വിക്രമാദിത്യന്റെ അധികാരത്തെ ധിക്കരിക്കുവാൻ ശ്രമിച്ചു. എന്നാൽ ഭോജന്റെ ഉദ്യമവും നിഷ്ഫലമായി പരിണമിച്ചതേയുള്ളു. ആചുഗി തന്റെ സൈന്യത്തെ കൊങ്കണത്തിലേക്കു നയിച്ച് ഭോജനെ നിഷ്പ്രയാസം കീഴടക്കി. പിൽകാലങ്ങളിൽ മൈസൂരും കുന്തളത്തിന്റെ ദക്ഷി

ണ്ഡഭാഗങ്ങളും അടങ്ങിയ ഒരു സാമ്രാജ്യം സ്ഥാപിച്ചു ഹൊയ്സാലയാദവനായ ബിട്ടിദേവൻ അല്ലെങ്കിൽ വിഷ്ണുവർദ്ധനനും വിക്രമാദിത്യന്റെ അന്ത്യകാലങ്ങളിൽ കന്തളത്തിനെ ആക്രമിച്ചു. എന്നാൽ ഈ പ്രബലനായ സാമന്തനെയും അമുഗിക്ക കീഴടക്കുവാൻ കഴിഞ്ഞു. അനന്തരം വിക്രമാദിത്യൻ ജീവിച്ചിരുന്ന കാലത്തോളം വിഷ്ണുവർദ്ധനൻ അദ്ദേഹത്തിന്റെ അധികാരത്തെ അംഗീകരിച്ച് അടങ്ങി ഭരിക്കുകയും ചെയ്തു.

വിക്രമാദിത്യൻ കന്തളാധിപനായിത്തീർന്നതിനു ശേഷം അദ്ദേഹം തന്റെ സോദരനായ ജയസിംഹനെ വനവാസിമണ്ഡലത്തിലെ രാജപ്രതിനിധിയായി നിയമിച്ചു. എ. ഡി. ൧൦൮൨ വരെ ജയസിംഹൻ ജ്യേഷ്ഠന്റെ മേൽക്കോയ്മയെ സ്വീകരിച്ച് അതിനെ ഭരിച്ചു. ഇതിനിടയിൽ അന്യ ചില വിഷയങ്ങളേയും വിക്രമാദിത്യൻ അനുജനെ ഭരിക്കുവാൻ നൽകിയിരുന്നു. എന്നാൽ എ. ഡി. ൧൦൮൨-ൽ ജയസിംഹൻ രാജദ്രോഹത്തിനു തുനിഞ്ഞു. അദ്ദേഹം ജനങ്ങളെ ഹിംസിച്ച് പണം ശേഖരിക്കുകയും, തന്റെ സൈന്യത്തെ വർദ്ധിപ്പിക്കുകയും, കാട്ടുജാതികളെ തന്റെ അധീനത്തിൽ വരുത്തുകയും, ചോളരാജാവിനോട് സഖ്യം ചെയ്യുകയും, ജ്യേഷ്ഠന്റെ സൈന്യത്തെ വശീ

കരിക്കുവാൻ ഉദ്യമിക്കുകയും ചെയ്തുവെന്ന് ബിൽഹണൻ വർണ്ണിക്കുന്നു. ജയസിംഹൻ ജ്യേഷ്ഠനെ മാതൃകയായി സ്വീകരിച്ചായിരിക്കാം ഇപ്രകാരം ചെയ്തത്. അനുജനോടു യുദ്ധംചെയ്യാതെയിരിക്കുവാനായി അദ്ദേഹം ജയസിംഹനെ ഗുണദോഷിച്ചുവെന്നു ബിൽഹണൻ പറയുന്നു. ഈ സന്ധി ഉദ്യമങ്ങൾകൊണ്ടും വശംവദനാകാതെ ജയസിംഹൻ തന്റെ പക്ഷത്തിൽ ചേർന്ന ചില പ്രബലന്മാരായ സാമന്തന്മാരോടും ഒരു വലിയ സൈന്യത്തോടുംകൂടി കൃഷ്ണാനദീതീരങ്ങളിലേക്കു ചെന്നു. ഈ വിവരം അറിഞ്ഞയുടനെ നമ്മുടെ കഥാനായകൻ അനുജനെ ഗുണദോഷിക്കുവാനായി ഒരു വലിയ സൈന്യത്തോടുകൂടി അവിടെ എത്തി. പിന്നെയും വിക്രമാദിത്യൻ അനുജനോടു രഞ്ജിക്കുവാൻ പ്രയത്നിച്ചുവെന്നു ബിൽഹണൻ പറയുന്നു. എന്നാൽ ഈ ഉദ്യമങ്ങളും നിഷ്ഫലമായി പരിണമിച്ചതേയുള്ളൂ. അനന്തരം രണ്ടു സൈന്യങ്ങളും യുദ്ധം ചെയ്തുതുടങ്ങി. യുദ്ധത്തിന്റെ പ്രാരംഭത്തിൽ ജയസിംഹനു തന്റെ വലിയ ഗജസൈന്യത്താൽ ജ്യേഷ്ഠന്റെ ഭടന്മാരുടെ ഇടയിൽ പരിഭ്രമം ജനിപ്പിക്കുവാൻ സാധിച്ചു. ഉടനെ വിക്രമാദിത്യൻ ഏകനായി അതിശയനീയമായ ധൈര്യം പ്രകടിപ്പിച്ച് ശത്രുസൈന്യത്തെ ചെറുക്കുകയും, ഇതുകണ്ട് ധൈര്യപ്പെട്ട് അദ്ദേഹത്തിന്റെ സൈന്യം പിന്നെയും യുദ്ധംചെയ്യുകയും ചെയ്തു. ഒടുവിൽ വി

യുദ്ധാനന്തരം വിക്രമാദിത്യന് ജയസിംഹനെ തടവുകാരനായി പിടിക്കുവാൻ സാധിച്ചു. ബന്ധനസ്ഥനായ അനുജനോട് വിക്രമാദിത്യൻ സദയം പെരുമാറിയെന്നാണ് ബിൽഹണൻ പറയുന്നത്. ഇതിൻ ശേഷം ജയസിംഹനെക്കുറിച്ച് നമുക്ക് ഒരുവിവരവും ലഭിച്ചിട്ടില്ലാത്തതിനാൽ ഈ രാജകുമാരനും കാരാഗൃഹത്തിൽ കിടന്നു മരിച്ചുവെന്ന് നമുക്ക് ഊഹിക്കാം.

ഈ യുദ്ധങ്ങളുടെ ഫലമായി വിക്രമാദിത്യന് ഒരു അതിവിസ്തൃതസാമ്രാജ്യം ലഭിച്ചു. ഇതിന് അദ്ദേഹത്തിന്റെ അതിപ്രസിദ്ധനായ പൂർവികൻ പുലകേശി രണ്ടാമന്റെ സാമ്രാജ്യത്തിനോളം വൈപുല്യം ഉണ്ടായിരുന്നു. ഇതിന്റെ ഉത്തരസീമ നർമ്മദാനദിയും, പൂർവ്വോത്തരസീമ ഗോദാവരിയും പശ്ചിമസീമ പശ്ചിമസമുദ്രവുമാണ്. ഗോദാവരിയുടെയും കൃഷ്ണാനദിയുടെയും മുഖങ്ങൾക്ക് മദ്ധ്യേയുള്ള വേംഗിരാജ്യം അദ്ദേഹം പിടിച്ചടക്കിയതിനുശേഷം ഇത് പൂർവസമുദ്രംവരെ വ്യാപിച്ചു. മദ്രാസ് സംസ്ഥാനത്തിലുള്ള കർന്നൂൽ ജില്ലയുടെ ഏതാനും ഭാഗങ്ങളും, ബെല്ലാരി, അനന്തപുരം എന്ന ജില്ലകളും മൈസൂറിന്റെ ഉത്തരഭാഗവും പശ്ചിമഭാഗവും തുളുനാടിന്റെ ഏതാനും ഭാഗങ്ങളും ഈ സാമ്രാജ്യത്തിന്റെ ദക്ഷിണപ്രദേശങ്ങളിൽ ഉൾപ്പെട്ടിരുന്നു. ചുരുക്കിപ്പറയുന്നതായാൽ, ദക്ഷി

ന്നപഥത്തിന്റെ തെക്ക പടിഞ്ഞാറുള്ള കേരളവും, കന്യാകുമാരിമുതൽ കൃഷ്ണാനദിമുഖംവരെയുള്ള സമുദ്രതീരപ്രദേശങ്ങൾ അടങ്ങിയ ചോളരാജ്യവും കഴിച്ച്, അതിന്റെ സകലഭാഗങ്ങളിലും വിക്രമാദിത്യൻ ഏകച്ഛത്രാധിപതിയായി വാണിരുന്നതാകുന്നു. ഈ വിസ്തീൎണ്ണ സാമ്രാജ്യത്തിനെ പാരമ്പൎയ്യേണ നാട്ടുവാഴുവാൻ അവകാശമുള്ളവരും പ്രാചീന രാജവംശങ്ങളിലുള്ളവരുമായ മഹാമണ്ഡലേശ്വരന്മാരെക്കൊണ്ടും, താൻ നിയമിച്ചവരും തനിക്ക് അധികാരമുദ്രാക്കിത്തീൎക്കുവാൻ അവകാശമുള്ളവരുമായ രാജകീയ ഉദ്യോഗസ്ഥന്മാരെക്കൊണ്ടും ആണ് വിക്രമാദിത്യൻ ഭരിച്ചിരുന്നത്. കൂടാതെ രാജധാനിയിൽ അദ്ദേഹത്തിനെ ഒരു മന്ത്രിസഭ രാജ്യഭരണത്തിൽ സഹായിക്കുകയുംചെയ്തു. ഈ മന്ത്രികളെ മഹാപ്രധാനരെന്നും രാജ്യവിഭാഗങ്ങളെ ഭരിച്ചിരുന്ന മുമ്പു പറഞ്ഞ രാജകീയ ഉദ്യോഗസ്ഥന്മാരെ ദണ്ഡനായകരെന്നുമാണ് വിളിച്ചുവന്നിരുന്നത്. വിക്രമാദിത്യന്റെ സാമ്രാജ്യത്തിനെ പലരാഷ്ട്രങ്ങൾ അല്ലെങ്കിൽ മഹാമണ്ഡലങ്ങളായും, പലവിഷയങ്ങളായും ഭരണസൗകൎയ്യത്തിനായി വിഭജിച്ചിരുന്നു. കുന്തളത്തിലെ പ്രധാനവിഷയങ്ങൾ, വനവാസി, പാനംഗൽ, പുലിഗെരെ, ബെൾവോള, കുണ്ഡി, തൊറഗലെ, കെല്ല

വാഴി, കിസുകാട്ട്, ബാഗഡഗെ, തദ്ദിവാടി എന്നിവ ആയിരുന്നു. ഓരോ വിഷയങ്ങളിൽ പല ഗ്രാമങ്ങളും അടങ്ങിയിരുന്നു. ഈ ഗ്രാമങ്ങളുടെ ഗ്രാമക്കൂട്ടങ്ങളും അല്ലെങ്കിൽ ഗ്രാമസഭകളാണ് ഭരിച്ചുവന്നിരുന്നത്. വിഷയപതികൾക്ക് ഈ ഗ്രാമഭരണത്തിൽ ഒരു മേൽനോട്ടം മാത്രമെ ഉണ്ടായിരുന്നുള്ളു. ഈ ഗ്രാമസഭകൾ തിരഞ്ഞെടുത്ത ഊരൊഡ്യ് അല്ലെങ്കിൽ ഗ്രാമനായകന്മാർ ഈ സഭകളുടെ കല്പനകളെ നിർവ്വഹിക്കുകയുംചെയ്തു.

വിക്രമാദിത്യന്റെ ആദ്യകാലങ്ങളിലുള്ള പ്രധാനമന്ത്രിയും സന്ധിവിഗ്രഹദണ്ഡനായകനും കാശ്യപ ഗോത്രത്തിലുള്ള രവിദേവൻ അല്ലെങ്കിൽ രവിയണ്ണഭട്ടൻ എന്ന ബ്രാഹ്മണൻ ആയിരുന്നു. വിക്രമാദിത്യന്റെ അന്ത്യകാലങ്ങളിൽ അദ്ദേഹത്തിന്റെ പ്രധാന മന്ത്രിയായിരുന്നത് അനന്തപാലൻ എന്ന പ്രസിദ്ധ ഉദ്യോഗസ്ഥനാണ്. അനന്തപാലനും അദ്ദേഹത്തിന്റെ ഭ്രാതൃപുത്രനായ ദണ്ഡനായകൻ ഗോവിന്ദനും വെംഗിയെ കീഴടക്കുന്നതിനു കാരണമായ യുദ്ധത്തിലും അതിനുശേഷം അതിന്റെ ഭരണത്തിലും വിക്രമാദിത്യന് അമൂല്യമായ സഹായങ്ങൾ നൽകി. മഹാപ്രധാനസേനാപതിയും ദണ്ഡനായകനുമായിരുന്ന

അനന്തപാലൻ വിക്രമാദിത്യനെ അതിജീവിച്ച് അദ്ദേഹത്തിന്റെ പുത്രനായ സോമേശ്വരൻ, ഭൂലോകമല്ലനെ സേവിക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ ശാസനങ്ങളിൽനിന്നും അദ്ദേഹത്തിന്റെ പ്രധാന സാമന്തന്മാർ ആരെല്ലാമായിരുന്നുവെന്ന് നമുക്ക് അറിവുണ്ട്. ഇവർ പ്രാചീനകാലങ്ങളിൽ സ്വതന്ത്രന്മാരായി നാടുവാണ രാജവംശങ്ങളിലുള്ളവരാണെന്നും ഇവർക്ക് പാരമ്പര്യേണ ഇവരുടെ മണ്ഡലങ്ങളെ ഭരിക്കുവാൻ അവകാശമുണ്ടെന്നും മുമ്പുപറഞ്ഞുവല്ലോ. വിക്രമാദിത്യനു കീഴടങ്ങി നാടുവാണിരുന്ന പ്രധാനസാമന്തന്മാർ കദംബവംശം, ശിലാഹാരവംശം, ഗംഗവംശം, പാണ്ഡ്യവംശം, യാദവവംശം രാട്ടവംശം, സിന്ദവംശം എന്ന പ്രാചീന രാജവംശങ്ങളിൽ ജനിച്ചവരായിരുന്നു. ഇവരിൽ ചിലരെ വിക്രമാദിത്യൻ തന്റെ സേനാനായകന്മാരായും താൻ നേരിട്ടു ഭരിച്ചിരുന്ന പ്രദേശങ്ങളിലെ ദണ്ഡനായകന്മാരായും നിയമിക്ക പതിവുണ്ടായിരുന്നുതാനും.

ചലുക്യരാജാക്കന്മാർ ദക്ഷിണാപഥത്തിൽ പ്രബലരായിത്തീരുന്നതിനു മുമ്പിൽ അതിന്റെ ദക്ഷിണഭാഗങ്ങളെ വൈജയന്തി നഗരത്തിൽനിന്നും പലാശിനഗരത്തിൽനിന്നും ഭരിച്ചിരുന്ന രാജാക്കന്മാരായി

ന്ന കദംബന്മാർ, വിക്രമാദിത്യന്റെ കാലത്തിൽ ഈ രാജവംശം രണ്ടു ശാഖകളായി പിരിഞ്ഞു്, ഒന്നു് ഉത്തരകാനറജില്ലയിലുള്ള വനവാസിയേയും, ധാർവാഡ് ജില്ലയിലുള്ള ഹാംഗൽ അല്ലെങ്കിൽ വിരാടനഗരത്തെയും, മറ്റൊന്നു് ഗോവയേയും ബെൽഗാം ജില്ലയിലുള്ള പലാശിഗ അല്ലെങ്കിൽ ഹൽസിയേയും ഭരിച്ചുവന്നിരുന്നു. പ്രസിദ്ധനായ മയൂരവർമ്മനാണ് കദംബവംശത്തിന്റെ സ്ഥാപകൻ. ഈ വംശത്തിലുള്ളവർക്കു് വനവാസി പുരവരാധീശ്വരർ എന്ന ബിരുദം, സിംഹലാഞ്ഛനവും, വാനരധ്വജവും ഉണ്ടായിരുന്നു. ഇവർക്കു് പെർമ്മട്ടി എന്ന ഒരു പ്രത്യേകവാദ്യവും ഉപയോഗിക്കുവാൻ അവകാശമുണ്ടു്. വനവാസിയിലെയും ഹാംഗലിലെയും കദംബശാഖയുടെ കുലദേവത വനവാസിയിലെ മധുകേശ്വരൻ അല്ലെങ്കിൽ വിഷ്ണുവും, ഗോവയിലെയും പാലാശിഗിയിലെയും കദംബശാഖയുടെ കുലദേവത ഗോവയിലെ സപ്തകോടീശ്വരൻ അല്ലെങ്കിൽ ശിവനുമായിരുന്നു. വനവാസിയിലെ കദംബസാമന്തന്മാർ ഗോവയിലെ കദംബന്മാരെക്കാൾ ബലഹീനരായിരുന്നു. വിക്രമാദിത്യന്റെ സമകാലീനന്മാരായ കീർത്തിവർമ്മൻ, ശാന്തിവർമ്മൻ, തൈലപൻ എന്ന വനവാസിയിലെ മഹാമണ്ഡലേശ്വരർ എല്ലാവരും അദ്ദേഹത്തിനെ ഭക്തിപൂർവ്വം സേവിച്ചു. അദ്ദേഹത്തിന്റെ കാലത്തിൽ ഗോവയെ ഭരിച്ച ജയകേശി ഒന്നാമൻ

വിജയാദിത്യൻ' ജയകേശിരണ്ടാമൻ എന്നവരിൽ ജയകേശിരണ്ടാമൻ വിക്രമാദിത്യന്റെ മേൽക്കോയ്മയെയധികരിച്ചു പ്രവർത്തിച്ചുവെന്നും ഒടുവിൽ വിക്രമാദിത്യൻ ആ സാമന്തനെ കീഴടക്കിയെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വിക്രമാദിത്യന്റെ കാലത്തിൽ ഗോവയിലെ കദംബന്മാർ ഉത്തരകൊങ്കണത്തിലെ ശിലാഹാരസാമന്തന്മാരുടെ രാജ്യത്തിന്റെ ഏതാനും ഭാഗങ്ങളെയും കീഴടക്കി ഭരിക്കയും ചെയ്തു.

അതിപ്രാചീനകാലങ്ങളിൽ തഗര നഗരത്തിൽ നിന്നും ദക്ഷിണ പഥത്തിന്റെ മദ്ധ്യഭാഗങ്ങളെ ഭരിച്ചിരുന്നവരായിരുന്നു ശിലാഹാരരാജാക്കന്മാർ. ജീമൂതകേതുവിന്റെ പുത്രനും, ശംഖചൂഡനെന്ന സർപ്പത്തിനെ ഗരുഡനിൽ നിന്നു രക്ഷിക്കുന്നതിനായി പ്രാണത്യാഗം ചെയ്തവനുമായ ജീമൂതവാഹനൻ എന്ന വിദ്യാധരനായിരുന്നു ഇവരുടെ പൂർവികൻ എന്നാണ് ഐതിഹ്യം. ഹർഷന്റെ നാഗാനന്ദനാടകം ഈ കഥയെ അടിസ്ഥാനപ്പെടുത്തിയാണ് എഴുതപ്പെട്ടിട്ടുള്ളത്. വിക്രമാദിത്യന്റെ കാലത്തിൽ ശിലാഹാരവംശം മൂന്നുശാഖകളായി പിരിഞ്ഞു, ഒന്ന് ഉത്തരകൊങ്കണത്തെ ബോംബേക്കു സമീപമുള്ള പുരിനഗരത്തിൽ നിന്നും, ഒരു ശാഖ ദക്ഷിണകൊങ്കണത്തെയും, മററൊരു

ശാഖ സതാര ജില്ലയിലുള്ള കരഹാടകത്തിനേയും കൊൽഹാപ്പുര രാജ്യത്തിനേയും ഭരിച്ചിരുന്നു. ഇവരിൽ വെച്ചു വിക്രമാദിത്യൻെറ കാലത്തിൽ ഏററവും പ്രബലന്മാരായിരുന്നതു് കരഹാടകത്തേയും കൊൽഹാപുരത്തിനേയും ഭരിച്ചിരുന്ന ശാഖയാണു്. വിക്രമാദിത്യൻെറ കാലത്തിൽ ഇവർ ദക്ഷിണ കൊങ്കണ ശാഖയെ കീഴടക്കി അവരുടെ രാജ്യത്തേയും ഭരിച്ചിരുന്നു. ഈ ശാഖയിലുള്ള ഭോജൻ ഒന്നാമനെയാണ് വിക്രമാദിത്യൻെറ സേനാനായകനായ ആചുകി തോൽപ്പിച്ചു കീഴടക്കിയതു്. ഭോജൻെറ സഹോദരിയായ ചന്ദ്രികാദേവി അല്ലെങ്കിൽ ചന്ദ്രലാദേവി എന്ന രാജകുമാരിയെ വിക്രമാദിത്യൻ വിവാഹം ചെയ്യുകയും ചെയ്തു. ഭോജൻെറ സഹോദരനായ ഗണ്ഡരാദിത്യനും വിക്രമാദിത്യൻെറ അതി പ്രബലനായ ഒരു സാമന്തനായിരുന്നു. മററു രണ്ടു ശാഖകളും വിക്രമാദിത്യൻെറ അധികാരത്തെ ധിക്കരിക്കുവാൻ ശ്രമിക്കാതെ നാടു വാണിരുന്നു. ശിലാഹാരരാജാക്കന്മാക്കു് തഗരപുരവരാധീശ്വരർ എന്ന ബിരുദുണ്ടു്. കൊൽഹാപുരത്തിലെ ശിലാഹാരന്മാരുടെ കുലദേവത അവിടത്തെ മഹാലക്ഷ്മിയായിരുന്നു. ഇവരിൽ പലരും ജൈനമതാനുസാരികളായിരുന്നുവെന്നും നമുക്കു് അറിവുണ്ടു്.

വിക്രമാദിത്യൻെറ വിശ്വസ്ഥ സേനാനായകനായ ആചുഗി, ഹൈദ്രാബാദിലെ ഒരെനസാമിൻെറ രാ

ജ്യത്തിന്റെ തെക്കുപടിഞ്ഞാറുള്ള പ്രദേശങ്ങളും കലാഡ്ഗിജില്ലയുടെയും ധാർവാഡ്ജില്ലയുടെയും ഏതാനും ഭാഗങ്ങളും ഭരിച്ചിരുന്ന സിന്ദവംശത്തിലുള്ള മഹാമണ്ഡലേശ്വരൻ ആയിരുന്നു. ഇവർ നാഗവംശത്തിൽ ഉണ്ടായവരാണെന്നാണ് ഐതിഹ്യം. ഇവർക്ക് ഫണിധ്വജവും വ്യാഘ്രലാഞ്ഛനവും, ഭോഗാവതിപുരവരാധീശ്വരർ എന്ന ബിരുദും ഉണ്ടായിരുന്നു. വിക്രമാദിത്യന്റെ കാലത്ത് ഹൈദ്രാബാദിലുള്ള എരംബരഗെ (യെൽബർഗ്) എന്ന നഗരമായിരുന്നു ഇവരുടെ രാജധാനി. ആചുഗി വിക്രമാദിത്യന്റെ കലിംഗയുദ്ധത്തിലും, വംഗയുദ്ധത്തിലും, ഗുജറാത്തുയുദ്ധത്തിലും ചോളയുദ്ധങ്ങളിലും പങ്കുകൊണ്ടു. കൂടാതെ ഇദ്ദേഹം ഗോവയിലെ ജയകേശിയേയും, കൊൽഹാപുരത്തിലെ ഭോജനേയും പോരസമുദ്രത്തിലെ ബിട്ടിദേവനേയും വിക്രമാദിത്യനുവേണ്ടി തോല്പിക്കുകയും ചെയ്തു. ആചുഗിയുടെ പുത്രനായ പെർമാഡിയും വിക്രമാദിത്യന്റെ അന്ത്യകാലങ്ങളിൽ അദ്ദേഹത്തിനുവേണ്ടി യുദ്ധം ചെയ്തതായും നമുക്ക് അറിവുണ്ട്.

വിക്രമാദിത്യൻ ജ്യേഷ്ഠനോടു യുദ്ധം ചെയ്തപ്പോൾ അദ്ദേഹത്തിനെ സഹായിച്ച സ്യൂണചന്ദ്രൻ എന്ന മഹാമണ്ഡലേശ്വരൻ കുന്തളരാജ്യത്തിന്റെ വടക്കുപടിഞ്ഞാറുള്ള സ്യൂണദേശത്തെ നാസിക ജില്ലയി

ലുള്ള ചന്ദ്രാദിത്യപുരിയിൽനിന്നും നാടുവാണിരുന്ന യാദവവംശത്തിൽ ജനിച്ചവനായിരുന്നു. പിൽക്കാലങ്ങളിൽ ഈ യാദവവംശരാജാക്കന്മാർ ദേവഗിരിയെ തങ്ങളുടെ രാജധാനിയാക്കിത്തീർത്തതിനാൽ ഇവരെ ദേവഗിരിയിലെ യാദവർ എന്നു ചരിത്രകാരന്മാർ വിളിച്ചുവരുന്നു. ഇവർക്കു ദ്വാരാവതിപുരവരാധീശ്വരരെന്നും യാദവനാരായണൻ എന്നും ബിരുദുകളും, സുവർണ്ണഗരുഡധ്വജവും ഉണ്ടായിരുന്നു. വിക്രമാദിത്യന്റെ ദുർബ്ബലന്മാരായ പിൻഗാമികളുടെ കാലങ്ങളിൽ ഇവരിൽ ഒരുവനായ സിംഘണൻ കന്നഡസാമ്രാജ്യത്തിന്റെ ഉത്തരഭാഗങ്ങളെ അശേഷം കൈവശപ്പെടുത്തി ഒരു അതിപ്രബലമായ സാമ്രാജ്യം സ്ഥാപിച്ചുവെങ്കിലും വിക്രമാദിത്യൻ ജീവിച്ചിരുന്ന കാലത്തിൽ ഇവർ അദ്ദേഹത്തിനെ ഭക്തിപൂർവ്വം സേവിക്കുകയാണ് ചെയ്തത്.

മൈസൂറിന്റെ പശ്ചിമഭാഗങ്ങളെ വിക്രമാദിത്യന്റെ കാലത്തിൽ ഭരിച്ചിരുന്ന മഹാമണ്ഡലേശ്വരന്മാരിൽവച്ചു പ്രബലന്മാർ ദ്വാരസമുദ്രത്തിലെ (ഹളേബീഡിലെ) ഹൊയ്സലയാദവന്മാർ ആയിരുന്നു. ഇവർക്കും ദേവഗിരിയിലെ യാദവന്മാരെപ്പോലെ ദ്വാരാവതിപുരവരാധീശ്വരർ എന്നും യാദവനാരായണനെന്നും ബിരുദുകൾ ഉണ്ട്. ഹൊയ്സലയാദവന്മാരുടെ ധ്വജം ശാർദ്ദൂലധ്വജവും അവരുടെ കുലദേവത

ദ്വാരകപുരിയിലെ വാസന്തികാദേവിയുമായിരുന്നു. വിക്രമാദിത്യന്റെ സമകാലീനന്മാരായ വിനയാദിത്യൻ രണ്ടാമനും, ബല്ലാലൻ ഒന്നാമനും അദ്ദേഹത്തിന്റെ അധികാരത്തെ നശിപ്പിക്കുവാൻ ശ്രമിച്ചില്ല. എന്നാൽ ൧൧൦൪-ൽ രാജ്യഭാരമേററ വിഷ്ണുവർദ്ധനൻ അഥവാ ബിട്ടിദേവൻ വിക്രമാദിത്യന്റെ അന്ത്യകാലങ്ങളിൽ അദ്ദേഹത്തിന്റെ മേൽക്കോയ്മയെ ധിക്കരിച്ചുവെന്നു മാത്രമല്ല കുന്തളരാജ്യത്തിന്റെ ദക്ഷിണഭാഗങ്ങളെ ആക്രമിക്കുകയും ചെയ്തു. അതിശക്തിമാനായ ഈ സാമന്തനെ വിക്രമാദിത്യന്റെ സേനാനായകനായ അചുഗി തോൽപിച്ചു അദ്ദേഹത്തിനെക്കൊണ്ടു വിക്രമാദിത്യന്റെ മേൽക്കോയ്മയെ വീണ്ടും അംഗീകരിപ്പിക്കുകയും ചെയ്തു. അനന്തരം വിക്രമാദിത്യന്റെ മരണപര്യന്തം വിഷ്ണുവർദ്ധനൻ അടങ്ങിപ്പാർത്തു. എന്നാൽ അദ്ദേഹത്തിന്റെ മരണാനന്തരം ഈ മഹാസാമന്തൻ കുന്തളരാജ്യത്തിന്റെ ദക്ഷിണഭാഗങ്ങളെ കീഴടക്കി ഒരു പ്രാബല്യമുള്ള സാമ്രാജ്യം സ്ഥാപിക്കുകയും ചെയ്തു. വിനയാദിത്യനും ബല്ലാലനും ജൈനന്മാരായിരുന്നു. വിഷ്ണുവർദ്ധനൻ അദ്ദേഹത്തിന്റെ യൌവനത്തിൽ ജൈനമതാനുസാരിയായിരുന്നുവെങ്കിലും ഒടുവിൽ അദ്ദേഹം വൈഷ്ണവമതം ശ്രീരാമാനുജാചാര്യരുടെ പ്രേരണയാൽ സ്വീകരിക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ കാലത്തിൽ കുന്തളത്തിന്റെ ഒരു മണ്ഡലമായ കൂഹുണ്ഡിയെ ഭരിച്ചിരുന്ന മഹാമണ്ഡലേശ്വരർ രട്ടവംശജന്മാരായ കന്നൻ, സേനൻ, കാൎത്തവീൎയ്യൻ എന്നിവരായിരുന്നു. പ്രസിദ്ധമായ രാഷ്ട്രകൂടവംശത്തിന്റെ ഒരു ശാഖയോടു ഇവൎക്കു ചാൎച്ച ഉണ്ടായിരുന്നിരിക്കുവാൻ ഇടയുണ്ടു്. ഇവരുടെ രാജധാനികൾ വിക്രമാദിത്യന്റെ കാലത്തിൽ ബെൽഗാംജില്ലയിലുള്ള സുഗന്ധവൎത്തി (സൗന്ദത്തി)യും, വേണുഗ്രാമവും (ബെൽഗാം) ആയിരുന്നു. ഇവൎക്കു ലത്തലൂർ പുരവരാധീശ്വരർ എന്ന ബിരുദം, സുവൎണ്ണഗരുഡധ്വജവും സിന്ദൂരലാഞ്ഛനവും ത്രിവലി എന്ന പ്രത്യേക വാദ്യം ഉപയോഗിക്കുന്നതിനുള്ള അവകാശവും ഉണ്ടായിരുന്നു. രട്ടവംശത്തിലുള്ള മഹാമണ്ഡലേശ്വരർ വിക്രമാദിത്യനെ ഭക്തിപുരസ്സരം സേവിക്കുകയും ചെയ്തു.

ഈ പ്രധാനമഹാമണ്ഡലേശ്വരന്മാരെ കൂടാതെ, പല മഹാമണ്ഡലേശ്വരന്മാരും കുന്തളസാമ്രാജ്യത്തിന്റെ പല ഭാഗങ്ങളെയും പാരമ്പൎയ്യേണ ഭരിച്ചുവന്നിരുന്നു. അദ്ദേഹത്തിന്റെ കാലത്തിൽ മൈസൂരിന്റെ ഏതാനും ഭാഗങ്ങളെ ഗംഗവംശജനായ ചാവുണ്ഡരസനും, ബെല്ലാരി ജില്ലക്കു സമീപമുള്ള നൊളംബവാടിയെ ഉച്ചംഗി എന്ന രാജധാനിയിൽ നിന്നു പാ

ണ്ഡ്യവംശജന്മാരായ നിഗളങ്കമല്ലപാണ്ഡ്യദേവനും അദ്ദേഹത്തിന്റെ പുത്രനായ ത്രിഭുവനമല്ല പാണ്ഡ്യദേവനും, അനന്തപുരജില്ലയേയും മൈസൂറിന്റെ ഉത്തരഭാഗങ്ങളേയും ചോളവംശജനായ ഇരുങ്ഗോളചോളനും, കഡപ്പാജില്ലയെ തെലുംകദേശത്തെ ചോളവംശത്തിലുള്ള അത്യണ്ണചോളനും ഭരിച്ചിരുന്നതായി ശാസനങ്ങൾ തെളിയിക്കുന്നുണ്ടത്രെ.

വിക്രമാദിത്യൻ നിരന്തരമായി യുദ്ധം ചെയ്തുകൊണ്ടിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ രാജ്യത്തിന്റെ അന്തർഭാഗത്തിൽ സമാധാനം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ യുദ്ധങ്ങളിൽ അധികം ഭാഗവും അന്യരാജ്യങ്ങളെ ആക്രമിച്ചു അദ്ദേഹം നടത്തി. ഇതിനാൽ ശത്രുസൈന്യത്തിന്റെ ആക്രമണവും അതിൽ നിന്നുണ്ടാകുന്ന സങ്കടങ്ങളും കുന്തളരാജ്യനിവാസികൾ വിക്രമാദിത്യന്റെ കാലത്തിൽ അറിഞ്ഞിരുന്നില്ല. അദ്ദേഹം പ്രശംസനീയമായ വിധത്തിൽ രാജ്യം ഭരിച്ചുവെന്നും അദ്ദേഹത്തിന്റെ ഭരണകാലത്തിൽ കുന്തളരാജ്യം അതിശയനീയമായ ഐശ്വര്യസ്ഥിതിയെ പ്രാപിച്ചുവെന്നും ശാസനങ്ങളും ബിൽഹണനും സാക്ഷികരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഭരണകാലത്തിൽ ക്ഷാമമോ, അകാലമൃത്യുവോ, ചോരന്മാരോ കുന്തളരാജ്യത്തിൽ ഉണ്ടായിരുന്നില്ലെന്നും മറ്റും ബിൽഹണൻ വർണ്ണിക്കുന്നുണ്ട്.

“അകാലമൃത്യുർന്ന ച പാരകക്വചിൽ
ക്വചിന്ന ദുർഭിക്ഷമലക്ഷ്യത ക്ഷിതൌ
കിമന്യദന്യായനിബർഹണോദ്യതഃ
സ്വരാജ്യഭിക്ഷാകപാതരഭർഭയത്.
നദാന്തരത്യുത്ഗമതാപയജ്ഞനാം
വപുഃ സമീരഃ ശ്രമമാത്രധാരിണഃ
ഫലാനിമേക്ഷപാതിഭരേണപാദപാൻ
ഭിയേവപാകപാന്ത്യജിതപാണ്ഡുതാം.
ജനൈനരവജ്ഞാതകപാടമുദ്രണൈഃ
ക്ഷപാസുരക്ഷാവിമുഖൈരസുപ്യത
കരാവിരേതിസ്സ്മ ഗവാക്ഷവർത്മസു
ക്ഷപാപതേശ്ചിദ്രപരൈർന്നതസ്കരാഃ
ദിശഃകൃതാസന്തതതുഷ്ടിസമ്പദോ
രലക്ഷ്യദിക്ഷണരക്ഷുഗർജ്ജിതാഃ
പുരേ പുരേ സന്തതമുത്സവാശ്രു
ധ്വജാംശുകപ്രാവൃതഭാസ്കരം നഭഃ”

—(൦)—

## അദ്ധ്യായം ൯

---

### വിക്രമാദിത്യനും സാഹിത്യലോകവും.

വിക്രമാദിത്യൻ ഒരു കലാനിപുണനും കവിയുമാണെന്നു് മുമ്പു പ്രസ്താവിച്ചുവല്ലോ. ക്രമേണ കവിക

ളേയും പണ്ഡിതന്മാരെയും പ്രോത്സാഹിപ്പിക്കുന്നതിൽ അദ്ദേഹം പ്രത്യേകമായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

"ഖ്യാതാനരാധിപതയഃ കവിസംശ്രയേണ
രാജാശ്രയേണ ച ഗതാഃ കവയഃ പ്രസിദ്ധിം
രാജ്ഞാസമോഽസ്തി നകവേഃ പരമോപകാരീ
രാജ്ഞോ ന ചാസ്തി കവിനാ സദൃശഃ സഹായഃ"

എന്നു് രാജശേഖരൻ പറഞ്ഞിരിക്കുന്നതിനെ അറിഞ്ഞു് വിക്രമാദിത്യൻ പ്രവർത്തിച്ചതിനാൽ അദ്ദേഹത്തിന്റെ കാലത്തിനു് എണ്ണൂറു വർഷത്തിനുശേഷമുള്ള നമുക്കു് നമ്മുടെ സമകാലീനനെപ്പോലെ അദ്ദേഹത്തിനെ മനസ്സിലാക്കുവാൻ സാധിക്കുന്നു. ഇതിനു് കാരണഭൂതൻ അദ്ദേഹത്തിന്റെ ആശ്രിതനും അദ്ദേഹത്തിന്റെ ചരിത്രത്തെ വിശദമായി വർണ്ണിക്കുന്ന വിക്രമാങ്കദേവചരിതമെന്ന മഹാകാവ്യത്തിന്റെ കർത്താവുമായ ബിൽഹണൻ എന്ന കവിയാണുതാനും.

പ്രാചീനകാലങ്ങളിൽ പണ്ഡിതന്മാർക്കും പണ്ഡിത സഭകൾക്കും കീർത്തിനേടിയ കാശ്മീരമാണു് ബിൽഹണന്റെ സ്വദേശം. അദ്ദേഹം കാശ്മീരത്തിന്റെ പ്രാചീനരാജധാനിയായ പ്രവരപുരത്തിനു സമീപമുള്ള ഖോനമുഖമെന്ന ഗ്രാമത്തിൽ ഒരു മധ്യദേശി

ബ്രാഹ്മണകുലത്തിൽ പതിനൊന്നാംശതാബ്ദത്തിന്റെ പൂർവ്വഭാഗത്തിൽ ജനിച്ചു. തന്റെ പിതാവായ ജ്യേഷ്ഠകലശൻ മഹാഭാഷ്യത്തിന്ന് ഒരു വ്യാഖ്യാനം എഴുതിയ പണ്ഡിതനാണെന്നും, ജ്യേഷ്ഠനായ ഇഷ്ടരാമനും അനുജനായ ആനന്ദനും കവികളാണെന്നും ബിൽഹണൻ പറഞ്ഞിരിക്കുന്നു. വിദ്യാഭ്യാസം കഴിഞ്ഞതിനുശേഷം ബിൽഹണൻ ബാണഭട്ടനെപ്പോലെ ഭാരതഖണ്ഡം ആസകലം സഞ്ചരിക്കുവാൻ പുറപ്പെട്ടു. മഥുരയെയാണ് അദ്ദേഹം ആദ്യം സന്ദർശിച്ചത്. അനന്തരം അദ്ദേഹം കന്യാകുബ്ജം, പ്രയാഗ, കാശി എന്ന പുണ്യസ്ഥലങ്ങളിൽ കൂടി കുറെനാൾ സഞ്ചരിച്ചു. അതിനുശേഷം കുറെക്കാലം ബിൽഹണൻ ചേദിരാജാവായ കർണ്ണദേവന്റെ സംരക്ഷണയിൽ ചേദിരാജധാനിയിൽ നിവസിക്കുകയും ചെയ്തു.

ചേദിയിൽ നിവസിക്കുമ്പോൾ ബിൽഹണൻ കർണ്ണദേവന്റെ പണ്ഡിതസഭയിലെ ഒരുവനായ ഗംഗാധരനെ കവിതാരചനയിൽ തോല്പിച്ചു.

“നീതഃ പാരം ഗംഗാധരമധരതാം ഡാഹലാധീശധാമ്നി
ക്രീഡാക്രാന്തപ്രതിഭടകവേഃ പൂർവലിഖൈരശേഷൈഃ
നിർജ്ജിത്യൈത്യരാവതമജലഭ്രാന്തഭൃംഗാളിനാദൻ
സൂത്രാത്മജ്ഞോപിധ്രുവസിലുഠിതം യസ്യശങ്കേകടാക്ഷി”

സൂക്തി കർണ്ണാമൃതത്തിൽ ഒരു ഗംഗാധരൻെറ കൃതിയായി രണ്ടു ശ്ലോകങ്ങളും വല്ലഭദേവൻെറ സുഭാഷിതാവലിയിൽ ഒരു ശ്ലോകവും ഉദ്ധരിച്ചിട്ടുണ്ടു്. ഈ ഗംഗാധരനെയായിരിക്കാം ബിൽഹണൻ തോല്പിച്ചതു്. ഇവിടെ നിവസിക്കുമ്പോഴും ഭോജനൻ തന്നെ ധാരാനഗരത്തിലേക്കു ക്ഷണിച്ചുവെന്നും എന്നാൽ തനിക്കു അവിടെ പോകുവാൻ സാധിച്ചില്ലെന്നും ബിൽഹണൻ പറയുന്നു.

"ഭോജഃ ക്ഷ്മാഭൃത്സഖലു നഖലൈസ്തസ്യ സാമ്യം
(നരേന്ദ്രൈ-
സ്തത്പ്രത്യക്ഷം കിമിതി ഭവതാ നാഗതം ഹാ ഹതാസ്മി
യസ്യ ദ്വാരോഡ്ഡമരശിഖരക്രോഡ പാരാവതാനാം
നാദവ്യാജാദിതി സകരുണം വ്യാജഹാരേവ ധാരാ."

ചേദിയിൽ നിന്നും കുറെ വർഷങ്ങൾ കഴിഞ്ഞതിനുശേഷം ബിൽഹണൻ ഗുജറാറ്റിലേക്കു പോയി. അവിടത്തെ നിവാസം അദ്ദേഹത്തിനു് തീരെ തൃപ്തികരമായിരുന്നില്ല. അവിടെനിന്നും അദ്ദേഹം പ്രസിദ്ധക്ഷേത്രമായ സോമനാഥത്തിനെ സന്ദർശിച്ചു. പിന്നെ ബിൽഹണൻ കടൽവഴിക്കു് യാത്രചെയ്തു് ദക്ഷിണഇൻഡ്യയിൽ എത്തി. ഇവിടെയുള്ള രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളെ സന്ദർശിച്ചതിനുശേഷം അദ്ദേഹം ഒടുവിൽ കല്യാണനഗരത്തിൽ ചെന്നുചേരുകയും ചെയ്തു.

വിക്രമാദിത്യൻ ബിൽഹണനെ സൽകരിച്ച് അദ്ദേഹത്തിനെ തന്റെ വിദ്യാപതിയായി നിയമിച്ചു. ഈ പദവിയുള്ളവർക്ക് നീലക്കുട പിടിക്കുവാനും മദഗജത്തെ സവാരിക്കു ഉപയോഗിക്കുവാനും അവകാശമുണ്ടെന്നു ബിൽഹണൻ പറയുന്നു. ഇവിടെവെച്ചാണ് അദ്ദേഹം തന്റെ രക്ഷകനായ വിക്രമാദിത്യനെ പ്രശംസിച്ച് വിക്രമാങ്കദേവചരിതത്തെ രചിച്ചത്. എ.ഡി. 1076-ൽ ഉണ്ടായ സംഭവങ്ങളെ വിക്രമാങ്കദേവചരിതത്തിൽ പറഞ്ഞുകാണാത്തതിനാലും 1088-നു അല്പം മുമ്പിൽ നടന്ന ജയസിംഹന്റെ ലഹളയെക്കുറിച്ച് ഇതിൽ പ്രസ്താവിച്ചിരിക്കുന്നതിനാലും ഈ രണ്ടുവർഷങ്ങൾക്കു മദ്ധ്യേ ആയിരിക്കണം ബിൽഹണൻ ഈ കാവ്യത്തെ രചിച്ചത്.

ബിൽഹണനെക്കുറിച്ച് രാജതരംഗിണിയിൽ ഇപ്രകാരം പറഞ്ഞുകാണുന്നു.

"കാശ്മീരേഭ്യോവിനിഷ്ക്രാന്തം രാജ്യേകലശഭൂപതേഃ
വിദ്യാപതിം യം കർണ്ണാടശ്ചക്രേപർമ്മാഡിഭൂപതിഃ
പ്രസർപ്പതഃ കരടിഭിഃ കർണ്ണാടകടകാന്തരേ
രാജ്ഞോഗ്രേദദൃശേതുംഗം യസൈ്യവാതപവാരണം.
ത്യാഗിനം ഹർഷദേവം സശ്രുത്വാസുകവിബാന്ധവം
ബിൽഹണോവഞ്ചനാം മേനേ വിഭൂതിം താവതീമപി."

ബിൽഹണൻ കലശന്റെ രാജ്യഭാരകാലത്തിൽ കാശ്മീരത്തിൽനിന്നു തിരിച്ചുവെന്നും, കർണ്ണാടരാജാവായ പർമ്മാഡി, അതായതു് വിക്രമാദിത്യൻ അദ്ദേഹത്തിനു വിദ്യാപതിപ്പട്ടം നൽകിയെന്നും കലശനു ശേഷം കാശ്മീരരാജാവായിത്തീൎന്ന ഹർഷന്റെ പണ്ഡിതവാത്സല്യത്തെക്കുറിച്ചു കേട്ടപ്പോൾ ബിൽഹണനു് സ്വദേശത്തു തിരിച്ചുപോകുവാൻ മോഹമുണ്ടായിയെന്നും ഇതിൽ പറയുന്നതിനാൽ കലശന്റെ അന്ത്യത്തെ വർഷമായ എ. ഡി. ൧൦൮൯-നു ശേഷമാണു് ബിൽഹണൻ കാശ്മീരത്തിൽ നിന്നു് തിരിച്ചതെന്നും ഹർഷന്റെ അന്ത്യത്തെ വർഷമായ എ. ഡി. ൧൧൦൧ ൽ അദ്ദേഹം ജീവിച്ചിരുന്നുവെന്നും വിശദമാകുന്നുണ്ടല്ലോ. കാശ്മീരത്തിൽ നിന്നു തിരിച്ചപ്പോൾ അദ്ദേഹത്തിനു ഏകദേശം മുപ്പതു വയസ്സായിരുന്നു എന്നു നമുക്കു വിചാരിക്കാം. എങ്കിൽ ൧൧൦൧ ൽ അദ്ദേഹത്തിനു ഏകദേശം അമ്പതുവയസ്സു് ഉണ്ടായിരുന്നിരിക്കണം. ഇതിനാൽ പന്ത്രണ്ടാം ശതാബ്ദത്തിന്റെ ആരംഭത്തിൽ, തന്റെ രക്ഷിതാവിന്റെ മരണത്തിനു മുമ്പിൽതന്നെ, ബിൽഹണൻ കാലധർമ്മം ചെയ്തിരിക്കണമെന്നു് നമുക്കു ഊഹിക്കുകയും ചെയ്യാം.

വിക്രമാങ്കദേവചരിതം കൂടാതെ ബിൽഹണൻ പഞ്ചാശികാ എന്ന ശൃംഗാരരസപൂർണ്ണമായ ഒരു കവിത

യും ഒരു അലങ്കാര ഗ്രന്ഥവും രചിച്ചിട്ടുള്ളതായി ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. പഞ്ചാശികാ ചോരൻ എന്ന കവിയാൽ രചിക്കപ്പെട്ടിട്ടുള്ളതാണെന്ന് ഒരു അഭിപ്രായമുണ്ടെങ്കിലും, ബിൽഹണന് ഇരുനൂറു വർഷത്തിനുശേഷം ജീവിച്ചിരുന്ന ശാർങ്ഗധരൻ അതു് ബിൽഹണന്റെ കൃതിയാണെന്നു പറയുന്നതിനാലും അതിന്റെ കാവ്യരീതിയിൽനിന്നും ആ അഭിപ്രായം ശരിയല്ലെന്നു നമുക്കു വിശ്വസിക്കാം.

"യസ്യാശ്ചോരശ്ചികുരനികരഃ കർണ്ണപൂരോ മയൂരോ
ഭാസോ ഹാസഃ കവികുലഗുരുഃ കാളിദാസോ വിലാസഃ
ഹർഷോ ഹർഷോ ഹൃദയവസതിഃ പഞ്ചബാണസ്തു ബാണഃ
കേഷാം നൈഷാ കഥയ കവിതാകാമിനീ കൗതുകായ."

എന്ന പ്രസന്നരാഘവത്തിലുള്ള ശ്ലോകത്തിൽ ചോരനെ പ്രാചീനകവികളുടെ കൂട്ടത്തിൽ പറഞ്ഞിരിക്കുന്നതിനാൽ അദ്ദേഹം ബിൽഹണനു വളരെ മുമ്പിൽ ജീവിച്ചിരുന്നിരിക്കണം. പഞ്ചാശികായുടെ കർത്താവ് വൈരിസിംഹൻ എന്ന രാജാവിന്റെ പുത്രിയായ ചന്ദ്രലേഖ അഥവാ ശശിലേഖയെ ഗാന്ധർവ്വമായി വേളികഴിച്ചുവെന്നും, ഈ വിവരം വൈരിസിംഹൻ അറിഞ്ഞപ്പോൾ അദ്ദേഹം കോപാന്ധനായി ആ കവിയെ വധിക്കുവാൻ ആജ്ഞാപിച്ചുവെന്നും, ആ നി

ർഭാഗ്യവാനെ വധിക്കുവാൻ രാജകിങ്കരന്മാർ തയ്യാറായപ്പോഴം തന്റെ പ്രിയതമയുമായി അനുഭവിച്ച സുഖങ്ങളെ വർണ്ണിച്ച് 'അദ്യാപി' എന്നു തുടങ്ങുന്ന അൻപതു ശ്ലോകങ്ങൾ അടങ്ങിയ പഞ്ചാശികയായ അദ്ദേഹം രചിച്ചുവെന്നും, ഇതു കേട്ട് വൈരിസിംഹന്റെ മനം അലിഞ്ഞതിനാൽ അദ്ദേഹം ആ കവിയെ വധിപ്പിച്ചില്ലെന്നും അനന്തരം അദ്ദേഹം തന്റെ പുത്രിയെ പഞ്ചാശിക കർത്താവിന് വിവാഹംചെയ്തുകൊടുത്തുവെന്നും ആണ് ഈ കൃതിയെക്കുറിച്ചുള്ള ഐതിഹ്യം. വൈരിസിംഹൻ എന്ന ഒരു ചാലുക്യരാജാവ് അണഹിലപാടനഗരത്തിൽ നിന്ന് ഗുജറാത്തിനെ ഭരിച്ചിരുന്നതായി നമുക്ക് അറിവുണ്ട്. എന്നാൽ ഇദ്ദേഹം ബിൽഹണൻ ജനിക്കുന്നതിനുനൂറുവർഷങ്ങൾക്കു മുമ്പായിരുന്നു ജീവിച്ചിരുന്നത്. പിന്നെയും പഞ്ചാശികയുടെ ചില കൈയെഴുത്തു പ്രതികളിൽ പാഞ്ചാലദേശത്തെ മദനാഭിരാമൻ എന്ന രാജാവിന്റെ പുത്രിയായ യാമിനീപൂർണ്ണതിലകയാണ് ഈ കഥയുടെ നായിക എന്നു പറയപ്പെട്ടിരിക്കുന്നു. ഈ പരസ്പര വിരുദ്ധമായ കഥകളിൽനിന്നും, ബിൽഹണൻ തന്റെ ജീവചരിത്രത്തെ വർണ്ണിക്കുമ്പോൾ ഇതിനെക്കുറിച്ചു യാതൊന്നും പറയാത്തതിനാലും ബിൽഹണനെ സംബന്ധിച്ചിടത്തോളം ഈ കഥ വിശ്വാസയോഗ്യമല്ല താനും.

ശാർങ്ഗധരപദ്ധതിയിൽ ബിൽഹണന്റെ പല ഒററശ്ലോകങ്ങളും കാണുന്നുണ്ട്. അവയിൽ മൂന്നിനെ ഇവിടെ ഉദ്ധരിക്കുന്നു. ഇവയിൽ ആദ്യത്തേതിന്റെ പൂർവ്വാർദ്ധം ഒരു രാജകന്യകയാലും ഉത്തരാർദ്ധം ബിൽഹണനാലും രചിക്കപ്പെട്ടു എന്നാണു് ഐതിഹ്യം.

“അംഗണംതടിമുന്മേഷിപ
ത്രേണിശോണിതവിഹാരിണോഹരേഃ
ഉല്ലസത്തരുണകേളിപല്ലവാം
സല്ലകീംത്യജതികിംമതംഗജഃ”

“നാദ്രുവൻ ഭുവിയസ്യകുത്രചിദപി സ്പർദ്ധാകരാഃ
[കുഞ്ജരാഃ
സിംഹേനാപിനലംഘിതാകിമപരംയസ്യോദ്ധതാ
[പദ്ധതിഃ
കഷ്ടംസോപികരോതി തേകരിവരഃസ്ഫാരാരവൈ
[ഘോരവൈ
രാപാതാളഗഭീരപങ്കപതിതോ മഗ്നോദ്യമഗ്നോദ്യമഃ”

‘രമാതംഗമദാംബുഡംബരതയാലോലംബലോലംവഹ
ന്നാപന്യാന്താമവലംബനംവനമിദംകെട്ക്‌ഷ്ടയെൽക
[ണ്ഠേസ
ഭ്രഷ്ടസ്ഥത്കിമഹോമഹോന്നതതരാധോധരയധാത്രീ
[ധര
പ്രസ്ഥപ്രസ്ഥിതമേഘമുഗ്ദ്ധമധുനോത്കണ്ഠിനകണ്ഠീര
വഃ”

ബിൽഹണന്റെ കവിതാചാതുര്യത്തെയും പാണ്ഡിത്യത്തെയും ഒരു കവി ഈപ്രകാരം വർണ്ണിച്ചിരിക്കുന്നു.

'ബിന്ദുചന്ദ്രചതരംഗിതാഗ്രസരണീകേത്താശിഖൊബിന്ദു [കം
കമ്മേതി പ്രതിബോധിതാനപചയവിദ്യോദയേപിതേ [ഭ്യോനമഃ
യെസ്സുഗ്രന്ഥസഹസ്രശാണകഷണത്രുട്യത് കളങ്കൈർഗി [രാ
മുല്ലേഖൈഃകവയന്തിബിൽഹണകവിസ്സ്തേഷേപവസന്ന [ഹ്യതി.'

ഭാരതമാതാവിന്റെ കീർത്തി ദിഗന്തപര്യന്തം വ്യാപിക്കുന്നതിനു കാരണഭൂതന്മാരായ പ്രാചീനഭാരതീയമഹാന്മാരുടെ ചരിത്രത്തെ കുറിച്ച് നമുക്ക ഏതൽപര്യന്തം ലഭിച്ചിട്ടുള്ള അറിവ് പാശ്ചാത്യമഹാത്മാക്കളെക്കുറിച്ചുള്ള നമ്മുടെ വിജ്ഞാനത്തെ അപേക്ഷിച്ച് തുലോം തുച്ഛമാണെന്ന് സകലരും സമ്മതിക്കുന്നതാണ്. ആധുനികഭാരതീയ പുരാതത്വവേത്താക്കളുടെ അശ്രാന്തപരിശ്രമം നിമിത്തം ഈ തിമിര സമുദ്രത്തിൽ കുറെ സഞ്ചരിക്കുവാൻ ശാസനകരദീപികകൾ നമുക്ക് ലഭിച്ചിട്ടുണ്ട്. എന്നാൽ സമകാലീനങ്ങളായ സാഹിത്യഗ്രന്ഥങ്ങൾക്ക അല്ലാതെ ഈ അന്ധകാരത്തെ വാഷിങ്ടൺ വിളക്കുകളെപ്പോലെ നശിപ്പിക്കുവാൻ കഴിയുന്നതല്ല. സമകാലീന

ങ്ങളുമായ ഭാരതീയസാഹിത്യഗ്രന്ഥങ്ങളുടെയും കാവ്യങ്ങളുടെയും സംഖ്യ കേവലം നിസ്സാരമെന്നേ പറയാവൂ. നമുക്ക് ഏതൽപര്യന്തം ലഭിച്ചിട്ടുള്ള ഇത്തരം കൃതികളിൽ പ്രധാനമായവ ബാണന്റെ ഹർഷചരിതം, ബിൽഹണന്റെ വിക്രമാങ്കദേവചരിതം, ചന്ദ്ബർദായിയുടെ പൃഥ്വിരാജരാസോ, പത്മഗുപ്തന്റെ നവസാഹസാങ്കചരിതം, സന്ധ്യാകരനന്ദിയുടെ രാമപാലചരിതം, ഇളങ്കോവടികളുടെ ചിലപ്പതികാരം എന്നിവയാണ്. ഇവ കാവ്യനിബന്ധനകളെ പ്രഥമഗണനീയമായി വിചാരിച്ച് ചരിത്രവൃത്താന്തങ്ങളെ സംക്ഷേപിച്ചും അതിശയോക്തി പൂർവ്വമായും വർണ്ണിക്കപ്പെട്ടവയെങ്കിലും, അവയുടെ കാലങ്ങളിലെ സാമുദായിക സ്ഥിതിയെക്കുറിച്ചും, അവയുടെ കഥാനായകന്മാരുടെ ഗൃഹജീവിതത്തെക്കുറിച്ചും ഈ കാവ്യങ്ങൾ നമുക്ക് വിശാലമായ വിജ്ഞാനത്തെ പ്രദാനം ചെയ്യുന്നുണ്ട്. ഇതിനാൽ ബിൽഹണന്റെ കാവ്യം വിക്രമാദിത്യന്റെ ജീവചരിത്രത്തിന് അമൂല്യമായ സഹായങ്ങൾ നൽകുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

വിക്രമാദിത്യന്റെ പണ്ഡിതസദസ്സിനെ അലങ്കരിച്ച വേറൊരു മഹാൻ യാജ്ഞവൽക്യ ധർമ്മശാസ്ത്രത്തിന്റെ പ്രസിദ്ധവ്യാഖ്യാനമായ മിതാക്ഷരത്തെ രചിച്ച വിജ്ഞാനേശ്വരൻ ആയിരുന്നു. മിതാക്ഷരത്തിൽ

വിജ്ഞാനേശ്വരൻ വിക്രമാദിത്യനെ ഇപ്രകാരം പ്രശംസിക്കുന്നു.

"നാസീദസ്തി ഭവിഷ്യതി ക്ഷിതിതലേ കല്യാണകല്പം പുരം
നോ ദൃഷ്ടഃ ശ്രുത ഏവ വാ ക്ഷിതിപതിഃ ശ്രീവിക്രമാർക്കോപമഃ
വിജ്ഞാനേശ്വര പണ്ഡിതോ ന ഭജതേ കിഞ്ചാന്യ ദന്യോപമാ
കല്പസ്ഥാസ്ഥിരമസ്തു കല്പലതികാകല്പം തദേതത്ത്രയം.
ആസേതോഃ കീർത്തിരാശേ രഘുകുലതിലകസ്യാ ച ശൈലാധിരാജാ
ദാ ച പ്രത്യക്പയോധേശ്ചടുലതിമികുലോത്തുംഗഭംഗോത്തരംഗാൽ
ആ ച പ്രാചഃ സമുദ്രാന്നതനൃപതിശിരോരത്നഭാഭാസ്വരാംഘ്രിഃ
പായാദാചന്ദ്രതാരം ജഗദിദമഖിലം വിക്രമാദിത്യദേവഃ

വിക്രമാദിത്യന്റെ കാലങ്ങളിൽ സ്മൃതികളിലും പുരാണങ്ങളിലും ചിതറിക്കിടന്നിരുന്ന ഹിന്ദുധർമ്മനിബന്ധനകളെ ശേഖരിച്ച് നിത്യ ഉപയോഗത്തിനായി ഉതകത്തക്കവണ്ണം യഥാക്രമം ഘടിപ്പിച്ച നിബന്ധഗ്രന്ഥങ്ങൾ രചിക്കുന്നതിനു ചിലർ ശ്രമിച്ചിരുന്നു. വിക്രമാദിത്യന് ഒരു തലമുറയ്ക്കു മുമ്പിൽ ജീവി-

ച്ചിരുന്ന ധാരാനഗരത്തിലെ പ്രസിദ്ധരാജാവായ ഭോജൻ ഇപ്രകാരം ഒരു ഗ്രന്ഥം രചിച്ചിരുന്നുവെന്ന് വിജ്ഞാനേശ്വരൻറ മിതാക്ഷരത്തിൽനിന്ന് നമുക്ക് അനുമാനിക്കാം. അദ്ദേഹത്തിൻറ സമകാലീനനായ ഗോവിന്ദരാജൻ മനുസ്മൃതിക്ക് എഴുതിയ വ്യാഖ്യാനവും വിജ്ഞാനേശ്വരൻറ മിതാക്ഷരവും ഇതിനു പ്രസിദ്ധ ഉദാഹരണങ്ങളാണ്. വിജ്ഞാനേശ്വരന് ഒരു തലമുറയ്ക്കുശേഷം ജീവിച്ചിരുന്നവനും, ഉത്തരകൊങ്കണം ഭരിച്ചിരുന്ന ശിലാഹാരവംശജനുമായ അപരാർക്കനും യാജ്ഞവൽക്യ ധർമ്മശാസ്ത്രത്തിനു ഒരു നിബന്ധം എഴുതീട്ടുണ്ട്. വിക്രമാദിത്യനു ഒരു ശതാബ്ദത്തിനുശേഷം ജീവിച്ചിരുന്ന ഹേമാദ്രിയും ഹേമാദ്രിക്ക് ഒരു ശതാബ്ദത്തിനുശേഷം ജീവിച്ചിരുന്ന സായണനും ഈ തരത്തിലുള്ള പ്രസിദ്ധവ്യാഖ്യാനങ്ങളും എഴുതി ധർമ്മനിബന്ധനകളെ സുഗ്രാഹ്യമാക്കിത്തീർക്കയും ചെയ്തു.

“അപശബ്ദശതംമാഘേഭാരവൌതുശതത്രയം
കാളിദാസേനഗണ്യന്തേകവിരേകോധനഞ്ജയഃ”

എന്നപ്രശംസക്ക് പാത്രമായിത്തീർന്നവനും രാഘവപാണ്ഡവീയകർത്താവുമായ ധനഞ്ജയൻ അഥവാ ശ്രുതകീർത്തിത്രൈവിദ്യ വിക്രമാദിത്യൻറ സമകാലീനനായി കുന്തളസാമ്രാജ്യത്തിൻറ ദക്ഷിണഭാഗങ്ങളിൽ

നിവസിച്ചിരുന്നു. സംസ്കൃതത്തിൽ രണ്ടു രാഘവപാണ്ഡവീയകാവ്യങ്ങളുണ്ട്. അവയിൽ ഒന്നിന്റെ കൎത്താവ് എ. ഡി. ൧൧൦൦-നു സമീപകാലങ്ങളിൽ ജീവിച്ചിരുന്ന കവിരാജനായിരുന്നു. വിക്രമാദിത്യന്റെ സമകാലീനനായ ധനഞ്ജയന്റെ രാഘവപാണ്ഡവീയം കവിരാജന്റെ കാവ്യത്തിനെക്കാൾ വലുപ്പം കവിതാചാതുൎയ്യത്തിൽ അതിനോടു കിടനിൽക്കുന്നതുമാണ്. ധനഞ്ജയൻ ഒരു ജൈനമതാനുസാരിയായിരുന്നു. വിക്രമാദിത്യന്റെ ഒരു സാമന്തനും ശിലാഹാരവംശജനുമായ ഗൊങ്കിദേവരസൻ ഭരിച്ചിരുന്ന തെൎദാൽ നഗരത്തിനു സമീപമാണ് ധനഞ്ജയൻ നിവസിച്ചിരുന്നതെന്ന് ആ മണ്ഡലേശ്വരന്റെ ഒരു ശാസനം തെളിയിക്കുന്നു. വിക്രമാദിത്യൻ ഇദ്ദേഹത്തിനെ സംരക്ഷിച്ചതായി നമുക്കു ഏതൽപൎയ്യന്തം തെളിവു ലഭിച്ചിട്ടില്ലെങ്കിലും ആ പണ്ഡിതവത്സലൻ അപ്രകാരം ചെയ്തിരുന്നതായി നാം ഊഹിക്കുന്നതിൽ അസംഭവ്യമായി ഒന്നുമില്ലതാനും.

സംസ്കൃതകവികളെയും പണ്ഡിതന്മാരെയും മാത്രമല്ല തന്റെ നാട്ടിലെ ഭാഷയായ കൎണ്ണാടകത്തിൽ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവരെയും വിക്രമാദിത്യൻ പ്രോത്സാഹിപ്പിച്ചുവെന്ന് നമുക്ക് വിശ്വസിക്കാം. തമിഴിനെ ഒഴിച്ചുള്ള ദ്രാവിഡഭാഷകളിൽ ഏററവും

പ്രാചീനമായ കർണ്ണാടകത്തിന് അലങ്കാരമായിത്തീ ന്നിരുന്ന വിക്രമാങ്കദേവവിജയം അഥവാ പമ്പഭാരതം എന്ന കാവ്യത്തിന്റെ കർത്താവായ പമ്പൻ അല്ലെങ്കിൽ ഹമ്പന്റെ രക്ഷിതാവായ അരികേസരി ചാലൂക്യന്റെ കുലത്തിൽ ഉൾപ്പെട്ട നമ്മുടെ കഥാനായകൻ ഇപ്രകാരം ചെയ്യുന്നത് ഉചിതവുമാണല്ലോ. വിക്രമാദിത്യന്റെ സമകാലീനനായ പ്രസിദ്ധകർണ്ണാടകകവി പമ്പരാമായണത്തിന്റെ കർത്താവായ നാഗചന്ദ്രൻ അഥവാ അഭിനവപമ്പൻ ആയിരുന്നു. വിക്രമാദിത്യൻ ഇദ്ദേഹത്തെയും സഹായിച്ചുവെന്നു നമുക്ക് വിശ്വസിക്കാം.

സംസ്കൃത സാഹിത്യത്തിനു വിശ്വവിശ്രുതമാക്കിത്തീർത്ത പ്രധാന കൃതികളുടെ രചന എ. ഡി. ൧൨൦൦-ന് സമീപിച്ചുള്ള കാലങ്ങളിൽ അവസാനിച്ചു. ഈ സമയത്താണ് ഭാരതത്തിന്റെ സ്വദേശഭരണവും അസ്തമിച്ചത്. ഈ സംഭവങ്ങൾ ഉണ്ടായതിനു സമീപിച്ചുള്ള പതിനൊന്നാം ശതാബ്ദത്തിലും പന്ത്രണ്ടാം ശതാബ്ദത്തിലും നമ്മുടെ കഥാനായകൻ ജീവിച്ചിരുന്നു. ഈ രണ്ടു ശതാബ്ദങ്ങളിലുമാണ് പ്രാചീനഭാരതത്തിലെ ഒടുവിലത്തെ മഹാന്മാർ ജീവിച്ചിരുന്നതും. വിക്രമാദിത്യനെപ്പോലെ ഇക്കാലങ്ങളിലുള്ള പല രാജാക്കന്മാരും പണ്ഡിതന്മാ

രെ പ്രോത്സാഹിപ്പിച്ചിരുന്നു. ഇവരിൽവെച്ച് വിശേഷവിശ്രുതനായിത്തീർന്നിട്ടുള്ളത് ധാരാനഗരത്തിലെ ഭോജനായിരുന്നു. ഇപ്രകാരമുള്ള പണ്ഡിതവത്സലനായ വേറൊരു രാജാവ് വിക്രമാദിത്യന്റെ സമകാലീനനായി മദ്ധ്യഇൻഡ്യയിലുള്ള ജെജാകഭുക്തിയെ ഭരിച്ചിരുന്ന കീർത്തിവർമ്മനാണ്. ഇദ്ദേഹത്തിന്റെ സംരക്ഷണയിലാണ് കൃഷ്ണമിശ്രൻ തന്റെ പ്രസിദ്ധ നാടകമായ പ്രബോധചന്ദ്രോദയത്തെ രചിച്ചത്.

വിക്രമാദിത്യന് ഒരു തലമുറയ്ക്കുശേഷം ബംഗാളിനെ ഭരിച്ചിരുന്ന ബല്ലാലസേനനും അദ്ദേഹത്തിന്റെ പുത്രനായ ലക്ഷ്മണസേനനും വിക്രമാദിത്യനെപ്പോലെ പണ്ഡിതവത്സലന്മാരായിരുന്നു. ലക്ഷ്മണസേനനാൽ പരിപാലിക്കപ്പെട്ടവനാണ് ഗീതഗോവിന്ദത്തിന്റെ പ്രസിദ്ധ കർത്താവായ ജയദേവൻ. ജയദേവനെ കൂടാതെ ലക്ഷ്മണസേനന്റെ രാജധാനിയിൽ ഗോവർദ്ധനൻ മുതലായ ഇതരകവികളും ഉണ്ടായിരുന്നുവെന്നു താഴെ ഉദ്ധരിക്കുന്ന ജയദേവന്റെ ശ്ലോകം തെളിയിക്കുന്നു.

"വാചഃ പല്ലവയത്യുമാപതിധരഃ സന്ദർഭശുദ്ധിംഗിരാം
ജാനീതേജയദേവഃ ഏവ ശരണഃ ശ്ലാഘ്യോദുരൂഹദ്രുതേ

ശൃംഗാരോത്തരസൽപ്രമേയരചനൈരാചാര്യ ഗോവ
[ർദ്ധന
സ്പർദ്ധീകോ/പിനവിശ്രുതഃ ശ്രുതിധരോധോയീകവിഃ
[ക്ഷ്മാപതിഃ”

വിക്രമാദിത്യന്റെ കാലത്തു് കാശ്മീരത്തെ ഭരിച്ചിരുന്ന രാജാക്കന്മാരും കവികളെ പ്രോത്സാഹിപ്പിച്ചു. കാശ്മീരത്തെ ഇക്കാലത്തു് ഭരിച്ചിരുന്ന കലശനും ഹർഷദേവനും കവികളായിരുന്നു. വിക്രമാദിത്യന്റെ സമകാലീനനായ സോമദേവൻ എന്ന കാശ്മീരകവി തന്റെ കഥാസരിത്സാഗരംകൊണ്ടു് പ്രസിദ്ധി നേടി. ബൃഹത് കഥാമഞ്ജരിയുടെ പ്രസിദ്ധ കർത്താവായ ക്ഷേമേന്ദ്രൻ വ്യാസദാസൻ വിക്രമാദിത്യനു് ഒരു തലമുറയ്ക്കു മുമ്പിൽ കാശ്മീരത്തിൽ ജീവിച്ചിരുന്നു. വിക്രമാദിത്യൻ മരിച്ചു് ഇരുപതുവർഷം കഴിഞ്ഞപ്പോൾ കൽഹണൻ തന്റെ രാജതരംഗിണിയെ എഴുതുവാൻ തുടങ്ങി. മംഖൻ തന്റെ ശ്രീകണ്ഠചരിത്രത്തെ രചിച്ചതു് വിക്രമാദിത്യൻ മരിച്ചു് ഇരുപതുവർഷം കഴിയുന്നതിനു മുമ്പിലാണു്. നൈഷധീയകാവ്യത്തിന്റെ പ്രസിദ്ധ കർത്താവായ ശ്രീഹർഷനും വിക്രമാദിത്യനു് ഒരു തലമുറയ്ക്കുശേഷം ജീവിച്ചിരുന്നു.

——(0)——

# അദ്ധ്യായം ൧

---

## വിക്രമാദിത്യന്റെ കാലത്തിലെ സമുദായസ്ഥിതി.

ആധുനിക ഭാരതീയരെക്കാൾ വിക്രമാദിത്യന്റെ കാലത്തുള്ള ദക്ഷിണാപഥനിവാസികൾ പ്രാദേശിക സ്വയംഭരണത്തിൽ താല്പൎയ്യം പ്രദൎശിപ്പിച്ചിരുന്നു. ദക്ഷിണാപഥത്തിലെ രാജ്യങ്ങളിലുള്ള ഓരോ ഗ്രാമങ്ങളെയും അതിലെ നിവാസികൾതന്നെ ഭരിച്ചു. ഗ്രാമത്തിലെ പുരുഷപ്രാപ്തിവന്ന ജനങ്ങൾ കൂട്ടംകൂടി ഗ്രാമഭരണത്തിനായി ഒരു സഭയെ നിയമിച്ചിരുന്നു. ഈ സഭയിലെ അംഗങ്ങളുടെ ഉദ്യോഗകാലം ഒന്നോ രണ്ടോ വൎഷമായിരുന്നു. ഈ സഭയുടെ ഏതാനും അംഗങ്ങൾ അടങ്ങിയ ചെറിയ സമാജങ്ങളെ ഓരോ പ്രത്യേക ഗ്രാമകാൎയ്യങ്ങളെ അന്വേഷിക്കുവാൻ അവരെ ചുമതലപ്പെടുത്തി. ഗ്രാമത്തിലെ ക്ഷേത്രത്തിൽവെച്ച് നറുക്കിട്ടെടുത്താണ് ഈ ചെറിയ സമാജങ്ങളെ സാധാരണയായി തിരഞ്ഞെടുക്കാറുള്ളത്. ഗ്രാമത്തിലെ സകല കാൎയ്യങ്ങളും ഈ സഭയുടെ സമാജങ്ങൾ മൂലം അവർ നിൎവ്വഹിച്ചുവന്നു. ഗ്രാമത്തിന്റെ പുറമെയുള്ള രാജ്യവിഭാഗങ്ങളുമായുള്ള ഇടപാടുകളിൽ അതിന്റെ പ്രതിനിധിയായിരുന്ന ഗ്രാമനായകനേയും സാധാരണയായി ഈ സഭതന്നെ നിയമിക്കാറുള്ളത്.

രാജാവിന് കരംപിരിച്ചു കൊടുക്കുന്നതും ഈ സഭയുടെ സമാജങ്ങൾതന്നെ. ന്യായം നടത്തിയിരുന്നതും ഇവരായിരുന്നു. മരണശിക്ഷ അനുഭവിപ്പിക്കുന്നതിന് ഗ്രാമത്തിലെ ധർമ്മാസനസ്ഥന്മാർക്ക് അധികാരമില്ല. അത് രാജാവിന്റെ ദണ്ഡനായകന്മാർ നടത്തിയിരുന്നുതാനും. സാധാരണ കുറ്റങ്ങൾക്ക് ഗ്രാമസഭ പിഴയാണ് ശിക്ഷ വിധിച്ചിരുന്നത്. ജീവഹാനി വരുത്തണമെന്നു വിചാരമില്ലാതെ യാദൃച്ഛികമായി ഉണ്ടാകുന്ന നരഹത്യയ്ക്ക് ഇവർ ഗ്രാമക്ഷേത്രത്തിൽ ഒരു നെയ്‌വിളക്ക പതിവായി വെയ്ക്കുവാനോ മറ്റോ ആണ് സാധാരണയായി ശിക്ഷ വിധിച്ചിരുന്നത്. സാക്ഷികളെ വിസ്തരിച്ചും, മറ്റോ പരീക്ഷകൾ നടത്തിയാണ് ഇവർ സത്യം കണ്ടുപിടിക്കുവാൻ ശ്രമിച്ചിരുന്നത്. ഈ പരീക്ഷകളിൽ പ്രധാനമായത് ചുട്ടുപിടിപ്പിച്ച ഇരുമ്പുകലപ്പ കൈകൊണ്ടു എടുക്കുന്നതായിരുന്നു. ഇങ്ങിനെ ചെയ്യുമ്പോൾ കുറ്റക്കക്ഷിയുടെകയ്യ് പൊള്ളിയാൽ അവനെ അവർ അപരാധിയായി കരുതുന്നു. ഗ്രാമഭണ്ഡാഗാരം സംരക്ഷിക്കുന്നതിനും മറ്റുമുള്ള ഗ്രാമസഭാസമാജത്തിലെ അംഗങ്ങൾ ചില സ്ഥലങ്ങളിൽ പതിവായി അവരുടെ ഉദ്യോഗകാലാവധി കഴിഞ്ഞാൽ തങ്ങൾ പണം അപഹരിച്ചിട്ടില്ലെന്നു കാണിക്കുവാൻ ചുട്ടുപിടിപ്പിച്ചുകലപ്പ എടുക്കണമെന്ന് ഒരു നിർബന്ധനിയമവും നാം കാണുന്നുണ്ട്.

ആധുനിക ഭാരതീയരുടെ ഇടയ്ക്കു് പ്രാചീനഭാരതീയരാജാക്കന്മാരും ഭരണാധികാരികളും പ്രജകളുടെ വിദ്യാഭ്യാസ പോഷണവും ആരോഗ്യരക്ഷണവും തങ്ങളുടെ ചുമതലയല്ലെന്നു് വിചാരിച്ചിരുന്നുവെന്നു് ഒരു അബദ്ധവിശ്വാസം ഉണ്ടു്. ഇതു് ശരിയല്ലെന്നു് പ്രാചീനശാസനങ്ങൾ തെളിയിക്കുന്നു. സാധാരണയായി കുറിപ്പുകൾ ക്ഷേത്രങ്ങളിലാണു് നമ്മുടെ കഥാനായകന്റെ കാലങ്ങളിൽ രാജ്യത്തിന്റെ നാനാഭാഗങ്ങളിലും അധികമായിട്ടുള്ളതെങ്കിലും വിക്രമാദിത്യനും അദ്ദേഹത്തിന്റെ കാലത്തിലുള്ള അന്യരാജാക്കന്മാരും സഭകളും വിദ്യാപോഷണത്തിനായി പാഠശാലകളെയും മഠങ്ങളെയും, ആരോഗ്യസംരക്ഷണത്തിനായി ആതുരശാലകളെയും സ്ഥാപിക്കാറുണ്ടായിരുന്നു. ഇതിനെ തെളിയിക്കുന്ന രണ്ടു ഉദാഹരണങ്ങളെ ഇവിടെ ഉദ്ധരിക്കുന്നു. ഇവ ചോളശാസനങ്ങളാണെങ്കിലും വിക്രമാദിത്യനും ഇപ്രകാരം ചെയ്തിരുന്നുവെന്നു അദ്ദേഹത്തിന്റെ ശാസനങ്ങളിൽ നിന്നു നമുക്കു് അനുമാനിക്കാം. വിക്രമാദിത്യന്റെ ഇത്തരത്തിലുള്ള ശാസനങ്ങളെക്കാൾ കൂടുതൽ വിവരങ്ങൾ ഇവയിൽ പറഞ്ഞിരിക്കുന്നതിനാലാണു് ഈ ശാസനങ്ങളെ മാതൃകകളായി ഇവിടെ ചേർക്കുന്നതു്.

എണ്ണായിരം എന്ന ഗ്രാമത്തിലുള്ള ഒരു ശാസനം ഗ്രാമസഭകൾ രാജാക്കന്മാരുടെ പ്രേരണയാൽ വി

ദ്യാഭ്യാസവിഷയത്തിൽ കാണിച്ച താല്പര്യത്തെ വിശദീകരിക്കുന്നു. ഇത് വിക്രമാദിത്യന്റെ പിതാമഹന്റെ സമകാലീനനായ രാജേന്ദ്രചോളൻ ഒന്നാമന്റെ കാലത്തുള്ള ഒരു ശാസനമാണ്. രാജേന്ദ്രചോളൻ യുദ്ധത്തിൽ ജേതാവായിത്തീരുന്നതിന് എണ്ണായിരം അല്ലെങ്കിൽ രാജരാജചതുർവേദിമംഗലത്തിലെ സഭ അവിടത്തെ ക്ഷേത്രത്തിലെ പരമസ്വാമിക്ക കുറെ ഭൂമിദാനം ചെയ്തു. ഇതിന്റെ ആദായത്തിൽ നിന്ന് ഒരു ശാലയും, വൈദികവിദ്യാലയവും നടത്തുവാൻ അവർ നിശ്ചയിച്ചു. ആ ഗ്രാമത്തിലുള്ള ക്ഷേത്രത്തിൽ പ്രസിദ്ധവൈഷ്ണവയോഗിയായ നമ്മാൾവാരുടെ തിരുവായ്മൊഴി പാടുന്നതിന് അവർ നാലു പേരെ നിയമിക്കുകയും അവർ ഓരോരുത്തർക്കും ദിവസംതോറും മൂന്നുകുറുണിനെല്ല് പ്രതിഫലമായി നിശ്ചയിക്കുകയും ചെയ്തു. ക്ഷേത്രത്തിനോടു ചേർന്നുള്ള മഠത്തിൽവെച്ച് ഇരുപത്തിഅഞ്ചു ശ്രീവൈഷ്ണവന്മാർക്ക് പതിവായി ആഹാരം കൊടുക്കണമെന്നായിരുന്നു അവരുടെ രണ്ടാമത്തെ നിശ്ചയം. ക്ഷേത്രത്തിലെ ഏഴുദിവസം നിൽക്കുന്ന ആനി അനിഴം ഉത്സവകാലത്തിൽ ആയിരം വൈഷ്ണവന്മാരെയും ദാസന്മാരെയും ഊട്ടുന്നതിന് അറുപതുകലം നെല്ലും മൂന്നുകഴഞ്ചുപൊന്നും അവർനീക്കി വെച്ചു. അനന്തരം ക്ഷേത്രത്തിലെ ദേവന്റെ തേരോട്ടത്തിനും ആ സമയത്തിൽ യാചക

ന്മാൎക്ക് വേണ്ട് ശാലകളും മററും നടക്കുന്നതിന്നുമായി
അവർ കുറെ കഴിഞ്ഞു പൊന്നും കുറെ നെല്ലും ചിലവാ
ക്കുന്നതിന്നു ഏൎപ്പാടുചെയ്തു. ക്ഷേത്രത്തിനോടു ചേൎന്നുള്ള
മഠത്തിൽ നാല്പ്പാറം എഴുപത്തിഅഞ്ചു വിദ്യാൎത്ഥികൾ
യജുൎവേദവും, ഇരുപത്തഞ്ചുപേർ ഛാന്ദോഗസാമവും, ഇ
രുപത്തഞ്ചുപേർ തലവകാരസാമവും, ഇരുപത്തഞ്ചുപേർ വാജ
സനേയവും, പത്തുപേർ അഥൎവ്വവും പത്തുപേർ ബൌ
ധായനീയഗൃഹ്യകല്പവും ഗണവും പഠിക്കുന്നവരായിരു
ന്നു. ഈപ്രകാരം വേദങ്ങൾ പഠിക്കുന്ന ഇരുനൂററിമുപ്പ
ത് ബ്രഹ്മചാരികൾ കൂടാതെ രൂപാവതാരം പഠിക്കുന്ന
നാല്പതുപേരും ഉണ്ടായിരുന്നു. ഈ ഇരുനൂററിഎഴുപതു
പേരിൽ ഓരോരുത്തൎക്കും ദിവസവും ആറുനാഴി നെല്ലു
വീതം ചിലവിന്നു കൊടുക്കുവാൻ അവർ നിശ്ചയിച്ചു.
ഇരുനൂററിഎഴുപതു വിദ്യാൎത്ഥികളെ കൂടാതെ അവി
ടെ നാല്പത്തി അഞ്ചുപേർ വ്യാകരണവും, മുപ്പത്തി
അഞ്ചുപേർ പ്രഭാകരവും പത്തുപേർ വേദാന്തവും
പഠിച്ചിരുന്നു. ഇവരിൽ ഓരോരുത്തൎക്കു ദിവസം
പ്രതി ഒരു കുറുണി ഇരുനാഴിനെല്ലു ചിലവിന്നു നൽ
കുവാൻ അവർ ഏൎപ്പാടുചെയ്തു. വ്യാകരണം, പ്രഭാ
കരം എന്ന വിഷയങ്ങളെ പഠിപ്പിക്കുന്ന വാദ്ധ്യാന്മാ
ൎക്ക് ഒരു കലം നെല്ലുവീതവും വേദാന്തം പഠിപ്പിക്കുന്ന
വാദ്ധ്യാന്മാൎക്കു ഒരു കലം ഒരു തൂണിനെല്ലും അവർ പ്ര
തിഫലമായി നൽകി. അനന്തരം ഋഗ്വേദം പഠിപ്പി

ക്കുന്നതിനു മൂന്നു വാദ്ധ്യാന്മാരെയും, യജുർവേദത്തിനു മൂന്നു വാദ്ധ്യാന്മാരെയും, ഛാന്ദോഗത്തിനും തലവകാരസാമത്തിനും വാജസനേയത്തിനും ബൌധായനഗൃഹ്യാദികൾക്കും രൂപാവതാരത്തിനും ഓരോ വാദ്ധ്യാന്മാരെയും അവർ നിയമിച്ചു. രൂപാവതാരം പഠിപ്പിക്കുന്ന വാദ്ധ്യാരുടെ പ്രതിഫലം ദിവസവും മൂന്നുകുറുണി നെല്ലായിരുന്നു. ശേഷമുള്ള വാദ്ധ്യാന്മാരിൽ ഓരോരുത്തർക്കും ദിവസവും മൂന്നുകലം നെല്ല് അവർ നൽകി. ഈ നെല്ലിനു പുറമെ വ്യാകരണവാദ്ധ്യാന്മാർക്ക് അദ്ധ്യായത്തിനു ഒരു കഴഞ്ചുവീതം എട്ടുകഴഞ്ചു പൊന്നും, പ്രഭാകരവാദ്ധ്യാർക്കും, വേദാന്തവാദ്ധ്യാർക്കും അതേക്രമത്തിൽപന്ത്രണ്ടു കഴഞ്ചുപൊന്നുവീതവും വേദം പഠിപ്പിക്കുന്ന വാദ്ധ്യാന്മാർ ഓരോരുത്തർക്കും രൂപാവതാരവാദ്ധ്യാർക്കും അരക്കഴഞ്ചുപൊന്നു വീതവും വ്യാകരണം, പ്രഭാകരം, വേദാന്തം ഇവയെ അഭ്യസിക്കുന്ന എഴുപതു വിദ്യാർത്ഥികളിൽ ഓരോരുത്തർക്കും അരക്കഴഞ്ചുപൊന്നും കൊടുക്കുന്നതിന് അവർ നിശ്ചയിക്കുകയും ചെയ്തു.

വിക്രമാദിത്യന്റെ മിത്രമായിരുന്ന വീരരാജേന്ദ്രന്റെ ശാസനമാണ് നമ്മുടെ രണ്ടാമത്തെ ഉദാഹരണം. തിരുമുക്കൂടൽ എന്ന ഗ്രാമത്തിൽ നിന്നു ലഭിച്ച ഈ ശാസനം പ്രജകളുടെ ആരോഗ്യസംരക്ഷ

ണത്തിൽ പ്രാചീനഭാരതീയ രാജാക്കന്മാർ പ്രദർശി
പ്പിച്ച താല്പര്യം സ്പഷ്ടമാക്കുന്നു. തിരുമുക്കൂടൽ വി
ഷ്ണുക്ഷേത്രദേവസ്വം വക ഗ്രാമമായ വയലൈക്കാ
വൂരിലെ കുടിയാനവന്മാർ ആ ക്ഷേത്രത്തിനോടു ചേ
ർന്നുള്ള ശാലയ്ക്കു കൊടുത്തുവന്നിരുന്നതും രാജേന്ദ്രന്റെ
കാലത്തിൽ നിറുത്തലപ്പെട്ടിരുന്നതുമായ എഴുപത്തി
അഞ്ചു കഴഞ്ചുപൊന്ന് ഈ ശാസനത്താൽ വീരരാ
ജേന്ദ്രൻ കരമൊഴിവായി ആ ക്ഷേത്രത്തിന് കൊടു
ത്തു. കൃതാകൃത ദേവസ്വം ഗ്രാമത്തിൽനിന്ന് പിരിക്കു
ന്ന ഊർകഴഞ്ചു മുതലായ കരങ്ങളെയും അദ്ദേഹം തി
രുമുക്കൂടൽ ക്ഷേത്രത്തിനു സമ്മാനിച്ചു. ഈ രണ്ടു വക
യിലും കൂടി ആ ക്ഷേത്രത്തിന് ഇപ്രകാരം നൂറ്റി
നാല്പത്തിഏഴുകഴഞ്ചു മൻപതു മഞ്ചാടി സ്വർണ്ണം ല
ഭിച്ചു. ഈ സ്വർണ്ണത്തിന് കഴഞ്ചിന് പതിനാറുക
ലം നെല്ലുവീതം നെല്ലുവാങ്ങി ആ ക്ഷേത്രത്തിലെ ചി
ല ഉത്സവങ്ങൾ നടത്തുന്നതിനും, ആ ക്ഷേത്രത്തിനോ
ടു ചേർന്ന ജനനാഥമണ്ഡപത്തിലുള്ള വിദ്യാലയത്തി
ന്റെയും ആതുരശാലയുടേയും ചിലവുകൾക്കും ഉപ
യോഗിക്കുന്നതിനു ക്ഷേത്രാധികാരികളോടു വീരരാജേ
ന്ദ്രൻ ആജ്ഞാപിച്ചു. ഈ ജനനാഥമണ്ഡപത്തിലെ
വിദ്യാലയത്തിൽ വേദം, ശാസ്ത്രം, വ്യാകരണം, രൂപാ
വതാരം ഇത്യാദിവിഷയങ്ങളെ പഠിപ്പിച്ചിരുന്നു. ഇ
തിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ഒരു ഭക്ഷണശാല

യും ഒരു ആതുരശാലയും മുമ്പിൽതന്നെ സ്ഥാപിക്കപ്പെട്ടിരുന്നു. വിദ്യാർത്ഥികൾക്കു ഭക്ഷണംമാത്രമല്ല ഈ ശാല നൽകിയിരുന്നതു്. ശനിയാഴ്ചതോറും തേച്ചുകുളിക്കുവാൻ എണ്ണയും വിളക്കിനുള്ള എണ്ണയും അവക്കു് ശാലയിൽനിന്നു ലഭിച്ചു. ഇതിനോടുചേർന്നുള്ള ആതുരശാലയുടെ നാമം വീരചോഴൻ ആതുരശാല എന്നായിരുന്നു. ഇതിൽ പതിനഞ്ചുരോഗികളെ കിടത്തി ചികിത്സിക്കുവാൻ സൌകര്യമുണ്ടായിരുന്നു. ഈ ആതുരശാലയിൽ ഒരു വൈദ്യനും, രണ്ടുഭൃത്യന്മാരും, രണ്ടുവേലക്കാരികളും ഉണ്ടായിരുന്നു. ഒരു ആണ്ടിലേക്കു് ആവശ്യമുള്ള ദശമൂലാദി ഔഷധങ്ങളും പല തൈലങ്ങളും, ഘൃതങ്ങളും ഇവിടെ ശേഖരിച്ചുണ്ടാക്കി വെയ്ക്കുക പതിവായിരുന്നതാണു്.

ബ്രാഹ്മണർക്കുമാത്രമേ ഇവ പ്രയോജനകരമായിരുന്നുള്ളൂവെന്ന ദൃഷ്ട്യം മാത്രമേ ഈ സ്ഥാപനങ്ങൾക്കു ഉണ്ടായിരുന്നുള്ളൂ. എന്നാൽ ചില സ്ഥാപനങ്ങളിൽ അബ്രാഹ്മണർക്കും ആഹാരം നൽകുവാൻ ഏർപ്പാടു ചെയ്തിരുന്നതായി നാം കാണുന്നുണ്ടു്. മേൽ കാണിച്ച ഉദാഹരണങ്ങളിൽനിന്നും വേറെ പല ശാസനങ്ങളിൽ നിന്നും ദേവസ്വംവസ്തുക്കളും ബ്രഹ്മസ്വം വസ്തുക്കളും സാധാരണയായി മററുള്ള വസ്തുക്കളെപ്പോലെ രാജാവിനു കരം കൊടുത്തിരുന്നുവെന്നു തെളിയുന്നു. വിക്രമാദി

ത്യനം ചോള രാജാക്കന്മാരെപ്പോലെ പല മഠങ്ങൾക്കും ശാലകൾക്കും ക്ഷേത്രങ്ങൾക്കും ഭൂമിദാനം ചെയ്തുവെന്ന തെളിയിക്കുന്ന പല ലേഖനങ്ങളും നമുക്കലഭിച്ചിട്ടുണ്ട്.

വിക്രമാദിത്യന്റെ സാമ്രാജ്യത്തിൽ ഹിന്ദുമതത്തിനും ജൈനമതത്തിനും ബുദ്ധമതത്തിനും പ്രചാരമുണ്ടായിരുന്നു. വിക്രമാദിത്യന്റെ കാലത്തിൽ ബുദ്ധമതം അതിന്റെ അന്ത്യദശയെ പ്രാപിച്ചിരുന്നു. എന്നാലും അദ്ദേഹത്തിന്റെ ഭരണകാലത്തിൽ ചില കച്ചവക്കാരായ ചെട്ടികൾ താരാദേവിക്ക ക്ഷേത്രം പണിയിച്ചതായും ബുദ്ധവിഹാരങ്ങൾ കെട്ടിച്ചതായും ചില മഹാ മണ്ഡലേശ്വരന്മാർ ശിവന്റെയും ബുദ്ധന്റെയും ജൈന തീർത്ഥകരന്മാരുടെയും പ്രതിമകൾ സ്ഥാപിച്ചതായും നമുക്ക അറിവുണ്ട്. വിക്രമാദിത്യന്റെ ചില മഹാ മണ്ഡലേശ്വരന്മാരും അനവധി പ്രജകളും ജൈന മതാനുസാരികളായിരുന്നുവെങ്കിലും ആ മതത്തിന് ഇപ്പോൾ പണ്ടത്തെ പ്രാബല്യം ഉണ്ടായിരുന്നില്ല. വിക്രമാദിത്യൻ മരിച്ചു ഒരു ശതാബ്ദം കഴിയുന്നതിനു മുമ്പിൽ ബസവൻ വീരശൈവമതം സ്ഥാപിക്കുകയും അനേകം ജൈനമതാനുസാരികൾ ഇതിനെ സ്വീകരിക്കുകയും ചെയ്തു. ഈ വീരശൈവ മതത്തിന്റെ ആവിർഭാവംഹേതുവാലും രാമാനുജനാൽ സ്ഥാപിക്ക

പ്പെട്ട പുതിയ വൈഷ്ണവ മതത്തിന്റെ ആകർഷണശക്തിമൂലവും ജൈന മതത്തിനു കഠിനമായ ഇടിവു സംഭവിച്ചു. വിക്രമാദിത്യൻ ഹിന്ദുക്ഷേത്രങ്ങൾക്കും ജൈന ക്ഷേത്രങ്ങൾക്കും ഭൂമിദാനം ചെയ്തതായി നമുക്കു അറിവുണ്ടു്. പ്രാചീനഭാരതീയ രാജാക്കന്മാർ സാധാരണയായി സകല മതങ്ങളേയും ഒരുപോലെ പരിപാലിച്ചിരുന്നുവെന്നുള്ളതു് സ്മരണീയമാണു്. വിക്രമാദിത്യന്റെ സ്യാലനായ അധിരാജേന്ദ്ര ചോളൻ മതപക്ഷപാതം കാണിച്ചതായിനമുക്കു് അറിവുണ്ടു്. ശൈവമതാനുസാരിയായ അദ്ദേഹം ചിദംബരത്തുള്ള വിഷ്ണു ക്ഷേത്രത്തെ നശിപ്പിക്കുകയും രാമാനുജനെ ഉപദ്രവിക്കുകയും ചെയ്തു. വിക്രമാദിത്യനു ഒരു തലമുറക്കു ശേഷം ജീവിച്ചിരുന്ന ഗുജറാത്തിലെ രാജാവായ കുമാരപാലൻ ഒരു മതഭ്രാന്തനായ ജൈനനായിരുന്നതിനാൽ അദ്ദേഹം ജന്തുഹിംസ ചെയ്യുന്നവരെ കഠിനമായി ശിക്ഷിച്ചു. ഒരു പേനിനെ കൊന്ന കച്ചവടക്കാരന്റെ വസ്തുക്കൾ ആസകലം കുമാരപാലൻ സർക്കാരിലേക്കു കണ്ടുകെട്ടിയെടുത്തു. തന്റെ രാജധാനിയിലേക്കു പച്ച ഇറച്ചി കൊണ്ടുവന്ന ഒരുത്തനെ അദ്ദേഹം മരണശിക്ഷ അനുഭവിപ്പിച്ചു. ഇപ്രകാരം അന്യമതാനുസാരികളെ ഹിംസിക്കുന്ന ശീലം നമ്മുടെ കഥാനായകനു് ലേശവും ഉണ്ടായിരുന്നില്ലതാനും.

വിക്രമാദിത്യന്റെ സാമ്രാജ്യത്തിൽ ലകുലീശമതം പുനർജ്ജീവിപ്പിച്ചു. പാശുപത അല്ലെങ്കിൽ കാളാമുഖ ശൈവമതത്തിന് അത്യന്തം പ്രചാരമുണ്ടായിരുന്നു. ഇതിന്റെ ആദ്യത്തെ പ്രസിദ്ധനായ ലകുലീശപാശുപതിയാണ്. ഇതിന്റെ ഗുരുക്കന്മാരുടെ നാമങ്ങൾ രാശി അല്ലെങ്കിൽ പണ്ഡിതൻ എന്ന പദത്തിൽ അവസാനിച്ചിരുന്നു. ഇതു സിംഹപർഷത് എന്നും ശക്തിപർഷത് എന്നും രണ്ടു ശാഖകളായി വിഭാഗിക്കപ്പെട്ടിരുന്നു. ഈ കാളാമുഖ മഠങ്ങളിലെ ഗുരുക്കന്മാർ അവിടെ നിവസിക്കുന്ന സന്യാസിമാർ ബ്രഹ്മചാരിവ്രതത്തെ ലംഘിച്ചാൽ അവരെ ആ മഠത്തിൽനിന്ന് ആട്ടിക്കളഞ്ഞിരുന്നു. ബേവൂർ എന്ന നഗരത്തിലുള്ള ഒരു ശാസനത്തിൽനിന്ന് വിക്രമാദിത്യൻ പാശുപത ഗുരുവായ ജ്ഞാനരാശി പണ്ഡിതന് ബെളിയണഭട്ടർ മന്ത്രിയായിരിക്കുമ്പോൾ കുറെ ഭൂമിദാനം ചെയ്തതായി നമുക്ക് അറിയാം. ഈ ജ്ഞാനരാശിപണ്ഡിതൻ മലയാളപണ്ഡിതന്റെ ശിഷ്യനും മിരിഞ്ജിയിലെ ചിക്കിദേവപണ്ഡിതന്റെ പ്രശിഷ്യനാണെന്നും ഇതിൽ കാണപ്പെടുന്നു. ഇവർ പാശുപതരുടെ സിംഹപർഷത് ശാഖയിൽ ഉള്ള ഗുരുക്കന്മാരായിരുന്നു. വിക്രമാദിത്യന്റെ പിതാവും ഈ കാളാമുഖ ഗുരുക്കന്മാർക്ക് ഭൂമിദാനം ചെയ്തതായി നമുക്ക് അറിവുണ്ട്.

ഏല്പെടുത്തിയതായി ശാസനങ്ങൾ തെളിയിക്കുന്നു. ഈ ധർമ്മസ്ഥാപനങ്ങളിൽ ഒരു വിദ്യാലയവും, ഒരു പ്രസവ ആതുരശാലയും ഉൾപ്പെട്ടിരുന്നു. ഈ ക്ഷേത്രത്തിന്റെ ധർമ്മശാലകളിൽ ബ്രാഹ്മണർ മുതൽ ചണ്ഡാലർവരെയുള്ള സകല ജാതിക്കാർക്കും ആഹാരം നൽകിയിരുന്നു. ഗോളകീമഠ ഗുരുക്കന്മാർ അനുസരിച്ചിരുന്ന ശൈവമതവിഭാഗത്തിന്റെ മൂലതത്വം

"പാഷാണാദിശിവസംസ്കാരാത്
ഭുക്തിമുക്തിപ്രദോ ഭവേത്
പാഷാണശ്ശിവതാംയാതി
ശൂദ്രസ്സ്യ ന കഥം ഭവേത്."

എന്നായിരുന്നതിനാൽ വിശേഷിച്ചും ഇപ്രകാരം ചെയ്തതിൽ അതിശയിക്കാനൊന്നുമില്ലല്ലോ.

വിക്രമാദിത്യന്റെ കാലങ്ങളിലും ജൈനന്മാരിൽ ചിലർ പണ്ടത്തെപ്പോലെ ഉപവാസംകൊണ്ട് ആത്മഹത്യ ചെയ്തിരുന്നതായി ശിലാലേഖനങ്ങൾ തെളിയിക്കുന്നു. ഇതിന് സംസ്കൃതത്തിൽ സല്ലേഖനം എന്നും, തമിഴിൽ പട്ടിണിനോമ്പെന്നും സംജ്ഞ നൽകപ്പെട്ടിരുന്നു. ഇതിന്റെ സ്മാരകങ്ങളെ നിഷീധികകൾ എന്നാണ് വിളിച്ചുവന്നിരുന്നത്. വിക്രമാദിത്യന് ശേഷം ഉത്ഭവിച്ച വീരശൈവമതാനു

സതികളിൽ ചിലർ ഭക്തിരസത്താൽ അംഗച്ഛേദം ചെയ്യുന്നതായി നമുക്ക അറിവുണ്ട്.

വിക്രമാദിത്യന്റെ സാമ്രാജ്യത്തിൽ അഭ്യുദയത്തിന്റെ കാലത്തിൽ സാധാരണയായി സമാധാനം ഉണ്ടായിരുന്നുവെന്ന് മുമ്പ് പറഞ്ഞിട്ടുണ്ട്. എന്നാൽ അതിന്റെ സീമകൾക്ക് സമീപമുള്ള ഭാഗങ്ങളിൽ ചിലപ്പോൾ കന്നുകാലി മോഷണം സംബന്ധിച്ച് ഗ്രാമങ്ങൾതമ്മിൽ യുദ്ധം ചെയ്യാറുണ്ടായിരുന്നു. ഈ ഗ്രാമയുദ്ധങ്ങളിൽ മരിച്ച വീരന്മാരുടെ സ്മരണയെ നിലനിർത്തുന്നതിനായി അവരുടെ ഗ്രാമക്കാരും ബന്ധുക്കളും മരിച്ച വീരന്മാരുടെ രൂപവും പ്രശംസകളും കൊത്തപ്പെട്ടിട്ടുള്ള വീരക്കല്ലുകൾ നാട്ടിയിരുന്നു. കൂടാതെ ഗ്രാമസഭകൾ ഇവരുടെ ബന്ധുക്കൾക്ക് കരമൊഴിവായി ഭൂമിദാനം ചെയ്യുന്നതും പതിവാണ്. ഭർത്താവിനോടുകൂടി അനുമരണം ചെയ്യുന്ന സതികളുടെ സ്മാരകങ്ങളായ മസ്തിക്കല്ലുകളും വിക്രമാദിത്യന്റെ പ്രജകൾ നാട്ടിയിരുന്നതായി നമുക്ക് അറിവുണ്ട്. ക്ഷേത്രപ്രതിഷ്ഠ ചെയ്യുമ്പോഴുള്ള സകലക്രിയകളും ഈ കല്ലുകൾ നാട്ടുമ്പോൾ അവർ ചെയ്യുകയും ചെയ്തു.

വിക്രമാദിത്യന്റെ പ്രജകളിൽ ഭൂരിപക്ഷവും കൃഷിക്കാരായിരുന്നു. അക്കാലങ്ങളിലെ രാജാക്കന്മാർ

കൎഷകന്മാൎക്ക് ഉപയോഗപ്പെടുന്ന പല മരാമത്തുവേലകളും ചെയ്യുന്നതിൽ പ്രത്യേകം താല്പൎയ്യം പ്രദൎശിപ്പിച്ചു. നമ്മുടെ ചേരമാനാഴകന്റെ കാലത്തിൽ കച്ചവടത്തിനും അഭിവൃദ്ധിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സാമ്രാജ്യത്തിലുള്ള കച്ചവടക്കാരായ ചെട്ടികൾ വലിയ ദാനങ്ങൾ ചെയ്തിരുന്നുവെന്നു ശാസനങ്ങളിൽ കാണുന്നതിനാൽ അവരുടെ ഐശ്വൎയ്യാവസ്ഥയുടെ പരിമാണം നമുക്ക് സുഗ്രാഹ്യമാണ്. വിക്രമാദിത്യൻ സമീപകാലത്തിലുള്ള ഒരു ശാസനത്തിൽ ഐഹോളെ എന്ന നഗരത്തിലെ കച്ചവട വംശത്തിലുള്ള നാനാദേശി വ്യാപാരികൾ അവിടെയുള്ള മഹേശ്വര ക്ഷേത്രത്തിലേക്ക് തങ്ങൾ കച്ചവടം ചെയ്തിരുന്ന ചരക്കുകളിൽ നിന്നു ലഭിക്കുന്ന ലാഭത്തിന്റെ ഒരു ക്ലിപ്തം അംശം കൊടുത്തുവന്നു കാണുന്നു. ഇവർ കച്ചവടം ചെയ്തിരുന്ന ചരക്കുകളെ ഇതിൽ വിവരിക്കുന്നുണ്ട്. അവ കസ്തൂരി, കുങ്കുമപ്പൂ, കവരിമാൻമുടി, രാമച്ചം, പരുത്തി, പനന്തിറ്റ്, ഗുളിക, മദ്യം വെയ്ക്കുന്നതിനു ഉപയോഗപ്പെടുത്തുന്ന ശർക്കര, അടയ്ക്കാ, ഇരുമ്പ്, മെഴുക്, കോലരക്ക്, മണം, കമ്പിളിരോമം, കർപ്പൂരം, ചന്ദനം, പട്ടുനൂൽ, വ്യാഘ്രചൎമ്മം, സ്ത്രീകളുടെ വസ്ത്രങ്ങൾ, ഈയം, തകരം എന്നിവ ആയിരുന്നു. ചോള സാമ്രാജ്യത്തിന്റെ പശ്ചിമ തുറമുഖങ്ങളിൽ അറബികൾ കുതിരകളെയും സുഗന്ധ

ദ്രവ്യങ്ങളേയും ഇറക്കുമതി ചെയ്തതായി നമുക്ക് അറിവുണ്ട്. അക്കാലവ്യാപാരികളിൽ പലരും കേരളത്തിലെ ചെട്ടികളായിരുന്നുവെന്നുള്ളതും സ്മരണീയമാകുന്നു.

ഹീനജാതികളെന്നു ഗണിക്കപ്പെട്ടു വന്നിരുന്നവർ അക്കാലങ്ങളിൽ പല അസൗകര്യങ്ങളിൽ നിന്നും കഷ്ടപ്പെടേണ്ടി വന്നു. അവരുടെ കല്യാണങ്ങളിൽ അവർ ചിലതരം വാദ്യങ്ങൾ ഉപയോഗിക്കുവാൻ അവകാശമില്ല. അവരുടെ ഭവനങ്ങളിൽ വാതായനങ്ങൾ ഉണ്ടാക്കുവാനോ അവയെ രണ്ടു നിലയാക്കുവാനോ അവർക്ക് അധികാരമില്ല. ഇത്യാദി പല അസൗകര്യങ്ങളിൽ നിന്ന് അവർ കഷ്ടപ്പെട്ടിരുന്നുവെങ്കിലും ചിലപ്പോൾ രാജാക്കന്മാർ അവർക്ക് ഇവയെ നിർമ്മിക്കുന്നതിനും ഉപയോഗിക്കുന്നതിനും അനുവാദം നൽകിയിരുന്നതായും ശാസനങ്ങൾ സാക്ഷീകരിക്കുന്നു. ഇക്കാലങ്ങളിൽ ഭൂനികുതി കൂടാതെ പലതരത്തിലുള്ള കരങ്ങളും ചുങ്കങ്ങളും പ്രജകൾ രാജാക്കന്മാർക്ക് കൊടുത്തിരുന്നു. എന്നാൽ അവർക്ക് ഇവ ദുസ്സഹമായിത്തോന്നിയില്ലെന്ന് ശാസനങ്ങളിൽ നിന്ന് നമുക്ക് അനുമാനിക്കാം.

വിക്രമാദിത്യന്റെ കാലങ്ങളിൽ പല വ്യവസായങ്ങളും അദ്ദേഹത്തിന്റെ രാജ്യത്തിൽ നടന്നിരുന്നു.

അക്കാലങ്ങളിൽ ഭാരതീയർ വസ്ത്രങ്ങൾ അന്യരാജ്യങ്ങളിൽ നിന്നും ഇറക്കുമതി ചെയ്തിരുന്നില്ല. സ്വദേശീയ വസ്ത്രങ്ങളാണ് അവർ ധരിച്ചിരുന്നത്. മൽമലും പട്ടുവസ്ത്രങ്ങളും ഇൻഡ്യയിലുള്ള തന്തുവായന്മാർ തന്നെ നെയ്തിരുന്നു. ഓരോ വ്യവസായങ്ങളും പാരമ്പര്യേണ ഓരോ ജാതികൾ ചെയ്തുവന്നിരുന്നു. ഇരുമ്പുസാമാനങ്ങൾ മുതലായവയും അവർ തന്നെ നിർമ്മിച്ചിരുന്നു. പ്രാചീനഭാരതീയരുടെ ഇടയിൽ ഖനിവ്യവസായം നടന്നിരുന്നുവെന്ന് ശാസനങ്ങൾ തെളിയിക്കുന്നുണ്ടുതാനും.




———— o ————

## അദ്ധ്യായം വ്യ

---

### വിക്രമാദിത്യന്റെ ഗൃഹജീവിതം

പ്രാചീന കാലങ്ങളിലെ ഭാരതീയ നൃപന്മാരും പ്രഭുക്കന്മാരും ഏകഭാര്യാവ്രതം അനുഷ്ഠിച്ചിരുന്നില്ല. നമ്മുടെ കഥാനായകനും ഈ സമ്പ്രദായം അനുസരിച്ച് അനേകം ഭാര്യമാർ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശാസനങ്ങളിൽ നിന്നും അദ്ദേഹത്തിന്റെ എട്ടു രാജ്ഞിമാരുടെ നാമങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അ

വർ ചന്ദ്രലാദേവിയും, കേതലാദേവിയും, സാവലാദേവിയും, ജക്കലദേവിയും, മലയവതിദേവിയും ലക്ഷ്മാദേവിയും, എങ്ങലാദേവിയും പത്മലാദേവിയുമായിരുന്നു. ഇവരെ കൂടാതെ അദ്ദേഹം ചോളരാജാവായ വീര രാജേന്ദ്രന്റെ പുത്രിയേയും വിവാഹം ചെയ്തുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഇവരിൽ ചന്ദ്രലാദേവിയും സാവലദേവിയും അദ്ദേഹത്തിന്റെ സാമന്തന്മാരുടെ പുത്രികളാണെന്നും, കേതലാദേവി കുന്തളരാജ്യത്തിലുള്ള ഒരു സാമന്തഭോഗൻ അഥവാ ഗ്രാമകണ്ടകന്റെ പുത്രിയാണെന്നും നമുക്ക അറിവുണ്ട്. ഇവരുടെ പ്രത്യേക ചിലവിലേക്കായി അദ്ദേഹം ഇവർക്ക് ചില ഗ്രാമങ്ങളുടെ കരം നൽകിയിരുന്നതായി ശാസനങ്ങൾ തെളിയിക്കുകയും ചെയ്യുന്നു.

കരഹാടകത്തിനേയും കോൽഹാപുരത്തിനേയും ഭരിച്ചിരുന്ന ശിലാഹാര രാജാവായ മാരസിംഹന്റെ പുത്രിയും വിക്രമാദിത്യന്റെ മേൽക്കോയ്മയെ നശിപ്പിക്കുവാൻ ഉദ്യമിച്ച ഭോജന്റെ സഹോദരിയുമാണ് ചന്ദ്രലാദേവി. ഈ രാജകുമാരിയെ വിക്രമാദിത്യൻ തന്റെ ഭരണത്തിന്റെ പ്രാരംഭകാലത്തിൽ നടന്ന ഒരു സ്വയംവരത്തിൽ വെച്ചു വിവാഹം ചെയ്തതായി ബിൽഹണൻ വർണ്ണിക്കുന്നു. ശാസനങ്ങൾ ചന്ദ്രലാദേവിയെന്നു ഈ രാജ്ഞിയെ വിളിക്കുന്നുവെങ്കിലും ബി

ൽഥൌണൻ ഇവൾ ചന്ദ്രലേഖാദേവിയെന്നാണ് സം
ജ്ഞനാക്കിയിരിക്കുന്നതു്.

"യഥാസ്തി വിജയസ്തംഭ പ്രശസ്തിരിവ മന്മഥോ
കരഹാടപതേഃ പുത്രീ ത്രിജഗന്നേത്ര കാർമ്മണം.
വിദ്യാധര കുമാരീസാ ഗൌരീ മയിത ശാസനാത്
കൃതേ കന്യാപി കുരുതേ സ്വയംവര മഹോത്സവം.
ചന്ദ്രലേഖേതി നാമാസ്യാശ്ചന്ദ്ര ലേഖാ സമത്വിഷഃ
മൃത്യുഞ്ജയമഹാമന്ത്ര മൈത്രീ മേതിമനോഭുവഃ"

ഇപ്രകാരം അതിലാവണ്യവതിയായ ചന്ദ്രലേഖക്കു അഥവാ ചന്ദ്രലേഖാദേവിക്കു സ്വയംവരം നിശ്ചയിച്ചിരിക്കുന്നുവെന്നു കേട്ടയുടനെ അവൾ ഐശ്വൎയ്യവതിയാണോ എന്നു അറിഞ്ഞു കൊണ്ടു വരുവാൻ വിക്രമാദിത്യൻ ഒരു ദൂതനെ കരഹാടകത്തിലേക്കു അയച്ചു. കാലവിളംബമെന്യേ ഈ ദൂതൻ തിരിച്ചുവന്നു ചന്ദ്രലേഖയുടെ അതിശയകരമായ രൂപലാവണ്യത്തെ വിക്രമാദിത്യനെ വൎണ്ണിച്ചുകേൾപ്പിച്ചു. ഉടനെ അദ്ദേഹം അവളിൽ അനുരക്തനായിത്തീരുകയുംചെയ്തു. വിക്രമാദിത്യന്റെ ഐശ്വൎയ്യവത്തെക്കുറിച്ചു ചന്ദ്രലേഖയും കേട്ടിരുന്നതിനാൽ ആ രാജകുമാരി തന്റെ സ്വയംവരത്തിൽ വിക്രമാദിത്യനെ വരിക്കുവാൻ നിശ്ചയിച്ചിരുന്നുവെന്നും ഇതി

ന് അവളുടെ പിതാവും അനുകൂലമായി പ്രവർത്തി
പ്പിച്ചുവെന്നും ദൂതൻ അദ്ദേഹത്തിനെ ധരിപ്പിച്ചു. ഉ
ടനെ അദ്ദേഹം കർണ്ണാടക രാജധാനിയിലേക്ക പോ
കുകയും ചെയ്തു.

അവിടെവെച്ചുനടന്ന സ്വയംവരത്തിന് അ
യോദ്ധ്യ, കന്യാകുബ്ജം, ഗുർജ്ജരം, ചോളം, പാണ്ഡ്യം
മുതലായ ഭാരതീയ രാജ്യങ്ങളിലെ രാജാക്കന്മാർ വ
ന്നിരുന്നു. ഇവരുടെ പരാക്രമങ്ങളേയും കുലമഹിമക
ളേയും ഒരു ചേടി ചന്ദ്രലേഖയെ പറഞ്ഞു കേൾപ്പി
ച്ചുവെങ്കിലും ആ രാജകുമാരി അവരെ ആരേയും വ
രിച്ചില്ല. ഈ സമയത്ത് അവളുടെ നയനങ്ങൾ കു
ന്തള ചക്രവർത്തിയുടെ വദനത്തിലായിരുന്നു പതിഞ്ഞി
രുന്നത്. ഒടുവിൽ ചന്ദ്രലേഖ വിക്രമാദിത്യനെ മാല
യിടുകയും ചെയ്തു. ഇതുകണ്ട് അവിടെ ഉണ്ടായിരുന്ന
അന്യനൃപതികൾ കുപിതരായിത്തീർന്നിരുന്നുവെങ്കിലും
പ്രബലനായ കുന്തള ചക്രവർത്തിയോട് ആയോധന
ത്തിന് പുറപ്പെടുവാൻ അവർക്ക് ധൈര്യം ഉണ്ടായി
ല്ല. കാവ്യരീതി അനുസരിച്ചുള്ള ബിൽഹണന്റെ
ഈ സ്വയംവരവർണ്ണന കേവലം കവിസങ്കല്പമാ
ത്രമാണെന്നു വിചാരിക്കുവാൻ പാടില്ല. അക്കാലങ്ങ
ളിൽ രാജപുത്രന്മാരുടെ ഇടയിൽ സ്വയംവരം നട
ക്കാറുണ്ടെന്ന് വിശ്വസിക്കുവാൻ വേറെ ലക്ഷ്യങ്ങളു

ണ്ടു്. അതിനാൽ വിക്രമാദിത്യൻ ചന്ദ്രലാദേവിയെ ഒരു സ്വയംവരത്തിൽ വെച്ചു വിവാഹം ചെയ്തു വെന്നുള്ളതു് അസംഭാവ്യമല്ലതാനും.

ചന്ദ്രലാദേവി അദ്ദേഹത്തിന്റെ അഗ്രമഹിഷിയായിത്തീർന്നിരുന്നുവെന്നു് ശാസനങ്ങൾ തെളിയിക്കുന്നു. ചന്ദ്രലാദേവിയിൽ വിക്രമാദിത്യനു് ജയകർണ്ണൻ എന്നൊരു പുത്രൻ ജനിച്ചു. ഈ രാജകുമാരനെ വിക്രമാദിത്യൻ തന്റെ സാമ്രാജ്യത്തിന്റെ വടക്കെ പടിഞ്ഞാറെ ഭാഗങ്ങളെ ഭരിക്കുവാൻ നിയമിച്ചു. ജയകർണ്ണൻ പിതാവിന്നുമുമ്പിൽ മരിച്ചതിനാൽ മലയവതി ദേവിയിൽ അദ്ദേഹത്തിനു ജനിച്ച സോമേശ്വരനാണു് അദ്ദേഹത്തിന്നുശേഷം ചക്രവർത്തിയായിത്തീർന്നതു്. ഈ സോമേശ്വരൻ ഭൂലോകമല്ലൻ മാനസോല്ലാസം അഥവാ അഭിലഷിതാർത്ഥചിന്താമണി എന്നൊരു ഗ്രന്ഥം ചമച്ചിട്ടുണ്ടു്. ഇദ്ദേഹം പതിനൊന്നു വർഷം രാജ്യഭാരം ചെയ്യുകയും ചെയ്തു.

വിക്രമാദിത്യനു് മലയവതിദേവിയിൽ മൈലലാദേവി എന്നൊരു പുത്രി ജനിച്ചു. മൈലലാദേവിയെ വിക്രമാദിത്യൻ ഗോവയിലെ കദംബരാജാവും തന്റെ പ്രബലനായ സാമന്തനുമായ ജയകേശി രണ്ടാമനു് വിവാഹം ചെയ്തുകൊടുത്തു. ജയകേശിയോടുള്ള യുദ്ധം കഴിഞ്ഞതിനുശേഷം അദ്ദേഹത്തിനെ തന്റെ മിത്ര

മാക്കുവാനാണ് വിക്രമാദിത്യൻ ഇപ്രകാരം ചെയ്തതെന്ന് നമുക്ക അനുമാനിക്കാം. ഇതുപോലെ തന്നെ തന്റെ അതിപ്രബലനായ സാമന്തൻ ഭോജനുമായി അദ്ദേഹത്തിന് വിവാഹബന്ധം ഉണ്ടായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഈ ഉദാഹരണങ്ങളിൽനിന്നും അദ്ദേഹം വിവാഹബന്ധം മൂലം തന്റെ പ്രബലരായ സാമന്തന്മാരെ തന്റെ വശത്താക്കുന്ന നയം അനുവർത്തിച്ചിരുന്നുവെന്നു വിശദമാകുന്നുണ്ടല്ലോ. അദ്ദേഹത്തിന്റെ ബാഹ്യരാഷ്ട്രീയത്തിനും ഈ നയം ഒരു കാരണമായിരുന്നിരിക്കാം.

വിക്രമാദിത്യന്റെ വിനോദങ്ങളിൽ ഒന്ന് നായാട്ടായിരുന്നു. അന്നത്തെ കാലങ്ങളിൽ രാജാക്കന്മാർ മാത്രമല്ല പ്രജകളിൽ പലരും നായാട്ടിൽ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. വിക്രമാദിത്യന്റെ ഒരു നായാട്ടിനെ ബിൽഹണൻ വർണ്ണിക്കുന്നുണ്ട്.

"വിഹാരയോഗ്യേഷു വനേഷു തേഷു
ദേവശ്ചലുക്യാന്വയ ചക്രവർത്തി
മൃഗേന്ദ്രഗാമീ മൃഗയാം വിധാതും
സന്നിർജ്ജഗാമസ്വപുരാജ്ജിതശ്രീഃ

...............................................

പാപർദ്ധിലീലാ സരസീമരാളാഃ
കൃതാന്തദൂതാ മൃഗപോതകാനാം

വിപശ്ച്യയം പൂർവ കഥാത്ഭുതാന്യ
ചാലുക്യ ഭൂപാല ശരശ്ചകാര
പപാതയന്നഷ്ട ധൃതിർവാരാമ
സ്സം വിധാ ചാലാംഗം വസുധാബലമാത.

ക്രോഡഃ സക്രീഡമേതേന
തദൈനാരാക കീലിതഃ
ചിലാമാലാംബലഭാസ്യ
മധ്യേമുഖമസ്യ മന്ഥിതഃ

..............................................................

ബിൽഹണന്റെ ഇത്യാദി വർണ്ണനകളിൽ നിന്നും വിക്രമാദിത്യൻ യുദ്ധങ്ങളിൽ കാണിച്ച സാമർത്ഥ്യം വേട്ടയിലും പ്രദർശിപ്പിച്ചിരുന്നുവെന്നു നമുക്ക് അനുമാനിക്കാം.

തന്റെ നാമത്തെ നിലനിർത്തുന്നതിനായി വിക്രമ വർഷത്തെ സ്ഥാപിച്ചതു കൂടാതെ വിക്രമാദിത്യൻ വിക്രമപുരം എന്ന ഒരു നഗരത്തെ നിർമ്മിച്ചു. ഇത് കലാഡ്ഗി ജില്ലയിലുള്ള അരസബീഡിയാണ്. ഇതിനു സമീപം അദ്ദേഹം വിഷ്ണുകമലാവിലാസി ക്ഷേത്രം പണി കഴിപ്പിക്കുകയും ഒരു വിസ്തീർണ്ണമായ കളം കഴിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കാലത്ത് കല്യാണനഗരം കൂടാതെ മൈസാമിന്റെ മ

ജ്യത്തിന്റെ പശ്ചിമഭാഗത്തുള്ള ഏതഗിരിയും ഒരു രാജധാനിയായിരുന്നതാണു.

വിക്രമാദിത്യന്റെ ആശ്ചര്യകരമായ ദാനശീലത്തെ ബിൽഹണൻ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

"ദദൌ സദാനാനി മഹാന്തി ഷോഡശ
പ്രതാപശാലീ പ്രതിപർവ്വപാർത്ഥിവഃ
തുലാതികാദ്യാനജലൈഃ സകർമ്മമാ
ന്നിപാതഭീത്യേവ കലിഃ പലായിതഃ.
അധത്തതുംഗേഷു സുവർണ്ണരാശിഷു
പ്രമാണശീല സ്തൃണബുദ്ധിമേവ സഃ
ബഭ്രുവാൽ വാമസ്പദമേസ്യന്ദ്ര പതേ
ശ്ശുഭഃ പരം ചന്ദന പിണ്ഡപാണ്ഡുരം.
സുവർണ്ണദാന പ്രവണോത്ഥശങ്കിതഃ
സുവർണ്ണശൈലഃ ശിഖരൈ സമുന്നതൈഃ
സമസ്പൃശത് പാദപപിണ്ഡശങ്കയാ
വിപാണ്ഡുരച്ഛായമിവേന്ദുമണ്ഡലം"

ഇപ്രകാരമുള്ള അമിതമായ നിയതകാലിക ദാനങ്ങൾ പ്രാചീനഭാരതീയ നൃപന്മാരിൽ ചിലർ ചെയ്തിരുന്നുവെന്നു് പ്രസിദ്ധ സഞ്ചാരിയായ ഹ്യുവാൻ ചുവാങ് സാക്ഷീകരിക്കുന്നുണ്ടു്. വിക്രമാദിത്യന്റെ ശാസനങ്ങളിലും അദ്ദേഹം അനേകം മഹാദാനങ്ങൾ ചെയ്തതായി പറയപ്പെട്ടിരിക്കുന്നതിനാൽ ബിൽഹണ

ന്റെ വർണ്ണന കേവലം അതിശയോക്തിയല്ലെന്ന് നമുക്കു വിശ്വസിക്കാം.

വിക്രമാദിത്യൻ മരിച്ചത് എ. ഡി. ൧൧൨൬-നും ൧൧൨൭-നും മദ്ധ്യേയായിരുന്നു. അപ്പോൾ അദ്ദേഹത്തിന് കുറഞ്ഞപക്ഷം എൺപതു വയസ്സ് ഉണ്ടായിരുന്നിരിക്കണം. അദ്ദേഹത്തിനോളം ഇത്ര ദീർഘകാലം രാജ്യം ഭരിച്ച ചാലുക്യനൃപന്മാർ വേറെ ആരും തന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ മരണാനന്തരം അദ്ദേഹത്തിന്റെ പുത്രനായ സോമേശ്വരൻ ഭൂലോകമല്ലനും, സോമേശ്വരനു ശേഷം അദ്ദേഹത്തിന്റെ പുത്രന്മാരായ ജഗദേകമല്ലനും തൈലപനും കുന്തളത്തെ ഭരിച്ചു. തൈലപന്റെ കാലത്തിൽ അദ്ദേഹത്തിന്റെ ഒരു മഹാമണ്ഡലേശ്വരനും കലച്ചുരിവംശജനുമായ ബിജ്ജലൻ കുന്തളസിംഹാസനം കൈവശപ്പെടുത്തി. ബിജ്ജലന്റെ വധത്തിനു ശേഷം തൈലപന്റെ പുത്രനായ സോമേശ്വരൻ അല്പകാലം കുന്തളത്തെ ഭരിച്ചു. എന്നാൽ കാലവിളംബമെന്യേ ദേവഗിരിയാദവനായ ഭില്ലമനും ഹോയ്സലയാദവനായ ബല്ലാലൻ രണ്ടാമനും കാകതീയ രാജാവായ രുദ്രദേവനും കൂടി കുന്തളസാമ്രാജ്യത്തെ പകുത്തെടുത്ത് അവരുടെ സാമ്രാജ്യങ്ങളിൽ ചേർത്തു. ഈ പ്രകാരം വിക്രമാദിത്യന്റെ സാമ്രാജ്യം അദ്ദേഹത്തി

ന്റെ മരണത്തിന് ഒരു ശതാബ്ദത്തിനു ശേഷം നശിക്കുകയും ചെയ്തു.

ഇപ്രകാരം ക്ഷണഭംഗുരമായ ഒരു സാമ്രാജ്യത്തെ സ്ഥാപിച്ച വിക്രമാദിത്യൻ ഒരു മഹാനാണോ? തന്റെ ജ്യേഷ്ഠന്റെ കൈവശത്തുനിന്നും കുതന്ത്ര സാമ്രാജ്യം അപഹരിച്ച് ആ ജ്യേഷ്ഠനേയും തന്റെ അനുജനേയും ഒരുപോലെ കാരാഗൃഹത്തിൽ പാർപ്പിച്ചവനും ഇന്ദ്രിയനിഗ്രഹമില്ലാത്തവനുമായ വിക്രമാദിത്യൻ ഒരു മാതൃകാപുരുഷനാകുന്നതു് എങ്ങിനെ? ഈ ചോദ്യങ്ങൾ ന്യായമായി പലർക്കും ചോദിക്കാവുന്നതാണു്. ഇതിന് ഉത്തരമായി വിക്രമാദിത്യൻ ഒരു മാതൃകാപുരുഷനല്ലെന്ന് ഈ ഗ്രന്ഥകർത്താവ് മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ട്. അതിനെ ഇവിടെ വീണ്ടും വ്യക്തമായി പ്രത്യാഖ്യാനം ചെയ്തുകൊള്ളുന്നു. എന്നാൽ മഹാൻ എന്ന പദത്തെ വിക്രമാദിത്യൻ അർഹിക്കുന്നുവെന്നുള്ളതിന് യാതൊരു സംശയവുമില്ലതാനും.

ചരിത്രപുരുഷന്മാരായ പ്രാചീന ഭാരതീയചക്രവർത്തികളിൽ ഏററവും പ്രസിദ്ധി നേടിയിരുന്നതു് അശോകമൌര്യനും, സമുദ്രഗുപ്തനും, ഹർഷവർദ്ധനനുമാണു്. മൌര്യസാമ്രാജ്യസ്ഥാപകനായ ചന്ദ്രഗുപ്തന്റെ മരണാനന്തരം അശോകൻ തന്റെ നൂറു സഹോദരന്മാരെയും വധിച്ചു. രാജ്യം സ്വാധീനപ്പെട

ത്തിയെന്ന് ഒരു കഥയുണ്ട്. ഈ കഥ വിശ്വാസയോഗ്യമല്ലെങ്കിലും അശോകനും അദ്ദേഹത്തിന്റെ ജ്യേഷ്ഠനായ സുസീമനുമായി മൌൎയ്യസിംഹാസനത്തിന വേണ്ടി മത്സരിച്ചുവെന്നും ഒടുവിൽ തന്റെ ജ്യേഷ്ഠനെ തോല്പിച്ച് അശോകൻ രാജാവായിത്തീൎന്നുവെന്നും ഉള്ള സംഗതി നിൎവ്വിവാദമാണ്. ഇതിനും വിക്രമാദിത്യൻ തന്റെ ജ്യേഷ്ഠനോട് പ്രവൎത്തിച്ചകൎമ്മത്തിനും അധികം വ്യത്യാസമില്ല. അശോകന്റെ അന്തഃപുരത്തിൽ അനവധി സ്ത്രീകളുണ്ടായിരുന്നുവെന്നും എല്ലാവരും സമ്മതിക്കുന്നതാണ്. ഈ വിഷയത്തിലും അദ്ദേഹം വിക്രമാദിത്യനിൽ നിന്ന് അധികം വ്യത്യാസപ്പെട്ടിരുന്നില്ല. അശോകന്റെ മരണത്തിനു ശേഷം അമ്പതുവൎഷം കഴിയുന്നതിനു മുമ്പിൽ പുഷ്യമിത്രശുംഗൻ അദ്ദേഹത്തിന്റെ പിൻഗാമിയായ ബൃഹദ്രഥനെ വധിച്ച് മൌൎയ്യസാമ്രാജ്യത്തെ കൈവശപ്പെടുത്തി. വിക്രമാദിത്യന്റെ സാമ്രാജ്യം അദ്ദേഹത്തെ എഴുപതുവൎഷമെങ്കിലും അതിജീവിച്ചു. ഈ സംഗതിയിലും അവർ തമ്മിൽ അധികം വ്യത്യാസം നാം കാണുന്നില്ല. യുദ്ധസാമൎത്ഥ്യത്തിൽ അശോകൻ വിക്രമാദിത്യനോട് കിട നിൽക്കുകയില്ല. ഭരണസാമൎത്ഥ്യത്തിൽ വിക്രമാദിത്യൻ അശോകന് നമുക്ക് അറിയാവുന്നിടത്തോളം അധികം പിന്നിൽ നിൽക്കുന്നി

എന്നാലും അശോകൻ അതിപ്രസിദ്ധനായിത്തീ

ന്റ. നേരെമറിച്ച് വിക്രമാദിത്യന്റെ നാമം ഭാരതീയരിൽ ഭൂരിപക്ഷം ജനങ്ങൾ കേട്ടിരിക്കുകപോലുമില്ല താനും.

ഇതിന്റെ കാരണം എന്താണ്? ഇതിനു അടിസ്ഥാനം വല്ലതും ഉണ്ടോ? അശോകൻ ഗുപ്തസാമ്രാജ്യത്തിനെക്കാൾ വലുതായ ഒരു സാമ്രാജ്യം ഭരിച്ചുവെന്നുള്ളത് ഇതിനു ഒരു കാരണമായി നമുക്കു പരിഗണിക്കാം. രണ്ടാമതു വിക്രമാദിത്യൻ ശാസനങ്ങൾ മുഖേന ധർമ്മതത്വങ്ങളുടെ പ്രചാരത്തിൽ വരുത്തുവാൻ ശ്രമിച്ചിരുന്നില്ല. കൃത്യനിഷ്ഠയിലും ബുദ്ധിസാമർത്ഥ്യത്തിലും അവർ തമ്മിൽ അധികം വ്യത്യാസമുണ്ടായിരുന്നില്ല. സാമ്രാജ്യവൈപുല്യം മാത്രമല്ല ഒരു നൃപനെ മഹാനായിത്തീർക്കുന്നത്. ധർമ്മതത്വങ്ങളെപ്രസംഗിച്ചതുകൊണ്ടും ഒരു രാജാവ് മഹാനാകുന്നില്ല. അസാധാരണമായ ബുദ്ധിശക്തിയുള്ളവനും, ആ ബുദ്ധിശക്തിയെ മഹത്തമമായ രീതിയിൽ പ്രയോഗിക്കുന്നവനുമാണു യഥാർത്ഥമായി മഹാൻ എന്ന പദത്തിനു അർഹിക്കുന്നത്. മഹാനും മാതൃകാപുരുഷനും തമ്മിൽ വ്യത്യാസമുണ്ട്. ഒരു മഹാൻ ഒരു മാതൃകാപുരുഷനായിരിക്കണമെന്നില്ല. മാതൃകാപുരുഷനെന്നു പറയുന്നതു അവരുടെ ജീവിതക്രമത്തെ അടിസ്ഥാനപ്പെടുത്തിയാണ്. പ്രസിദ്ധരായിത്തീരാത്ത അനേകം

മാതൃകാപുരുഷന്മാരാണ്. മഹാന്മാരെല്ലാവരും മാതൃകാജീവിതവും നയിച്ചിരിക്കണമെന്നു നിർബന്ധമുണ്ടെങ്കിൽ ലോകത്തിലുള്ള മഹാന്മാരുടെ സംഖ്യ തുച്ഛമായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഇതിനോട് അനുസരിച്ച് അശോകൻ മഹാനെന്ന നാമത്തെ യഥാർത്ഥമായി അർഹിക്കുന്നു. എന്നാൽ വിക്രമാദിത്യൻ അതിന് അർഹനല്ലയോ? അദ്ദേഹം തന്റെ അസാമാന്യ ബുദ്ധിശക്തിയെ പ്രശംസനീയമായവിധത്തിൽ ഉപയോഗിച്ചുവെന്നും തന്റെ കർത്തവ്യമായ പ്രജാപരിപാലനത്തെ കൃത്യനിഷ്ഠയോടുകൂടി നിർവഹിച്ചുവെന്നും മുന്നദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ട്. ഇതിൽനിന്നും വിക്രമാദിത്യന് മഹാനെന്ന പദത്തിനെ സർവവിധേനയും അർഹതയുണ്ടെന്നു വിശദമാകുന്നുണ്ടല്ലോ.

ഇനി നമുക്ക് വിക്രമാദിത്യനെ പ്രസിദ്ധനായ സമുദ്രഗുപ്തനോട് താരതമ്യപ്പെടുത്തിനോക്കാം. ഭാരതീയ നെപ്പോളിയൻ എന്നു പാശ്ചാത്യപണ്ഡിതന്മാർ അഭിധാനം നൽകിയിരിക്കുന്ന ഈ ചക്രവർത്തി ഉത്തര ഇൻഡ്യയെ ആസകലം കീഴടക്കുകയും ദക്ഷിണാപഥത്തിന്റെ പൂർവഭാഗത്തിൽ കാഞ്ചീനഗരംവരെയുള്ള രാജാക്കന്മാരെ വെല്ലുകയും ചെയ്തു. ദക്ഷിണാപഥത്തിലെ രാജാവായ വിക്രമാദിത്യൻ കാമരൂപം

വരെ ചെന്നുവെന്ന് നമുക്ക് അറിവുള്ളതിനാൽ ഈ വിഷയത്തിൽ സമുദ്രഗുപ്തനും വിക്രമാദിത്യനുമായി അധികം വ്യത്യാസമില്ല. പ്രാകൃതികപ്രതിബന്ധങ്ങളെ തന്റെ സൈന്യത്തെക്കൊണ്ട് വെല്ലുന്നതിൽ സമുദ്രഗുപ്തൻ അതിശയനീയമായ സാമർത്ഥ്യം പ്രദർശിപ്പിച്ചു. വിക്രമാദിത്യന് ഇതിന് ഇടവന്നിട്ടില്ല. അദ്ദേഹം ചേരരാജാവുമായി യുദ്ധംചെയ്തപ്പോൾ അദ്ദേഹത്തിനു മലകളും മറ്റും കടക്കേണ്ടതായി വന്നെങ്കിലും ഇതിനെപ്പറ്റി അധികം വിവരങ്ങൾ നമുക്കു ലഭിച്ചിട്ടില്ലാത്തതിനാൽ ഇതിനെ ഇവിടെ നാം നിസ്സാരമായി പരിഗണിക്കുന്നു. വിക്രമാദിത്യൻ നാവികസൈന്യനായകത്വത്തിലാണ് അസാധാരണ നൈപുണ്യം പ്രദർശിപ്പിച്ചത്. പ്രാകൃതികപ്രതിബന്ധങ്ങളെ സൈന്യസമേതം അധികം നഷ്ടങ്ങൾകൂടാതെ കടക്കുന്നതിനാണ് അധികം സാമർത്ഥ്യം വേണ്ടത്. അതിനാൽ യുദ്ധസാമർത്ഥ്യത്തെ സംബന്ധിച്ചിടത്തോളം വിക്രമാദിത്യന് സമുദ്രഗുപ്തന്റെ അല്പം പുറകിൽ നിൽക്കുവാനേ അർഹതയുള്ളു. ജ്ഞാനവൈശദ്യത്തിലും കലാനൈപുണ്യത്തിലും അവർ സമന്മാരാണുതാനും.

വിക്രമാദിത്യന് ഹർഷവർദ്ധനനോളം കലാനൈപുണ്യം ഉണ്ടായിരുന്നില്ല. എന്നാൽ യുദ്ധസാമർത്ഥ്യത്തിലും ഭരണസാമർത്ഥ്യത്തിലും അവർ സമന്മാ

ളാണു്. ദക്ഷിണാപഥത്തിലെ പ്രസിദ്ധ രാജാക്കന്മാരോടു വിക്രമാദിത്യനെ താരതമ്യപ്പെടുത്തിനോക്കിയാൽ അദ്ദേഹം തന്റെ പൂർവികനായ പുലകേശിയുടെ സമനാണെന്നും, അദ്ദേഹത്തിനു് രാജരാജചോളൻ ഒന്നാമനെക്കാൾ ഭരണസാമർത്ഥ്യം കുറയുമെന്നും നമുക്കു കാണാം. എന്നാൽ അദ്ദേഹത്തിനു് ഇവർ രണ്ടുപേർക്കും ഇല്ലാത്ത കലാമർമ്മജ്ഞത്വം ഉണ്ടായിരുന്നുതാനും.

വിക്രമാദിത്യന്റെ കാലത്തിൽ ഗുപ്തസാമ്രാജ്യത്തിന്റെ സൂര്യാംശമെന്നും അവസാനിക്കാറായിരുന്നുവെന്നു് മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പത്താം ശതാബ്ദത്തിന്റെ അന്ത്യകാലങ്ങൾ മുതൽ മഹമ്മദർ നിരന്തരമായി ഇൻഡ്യയെ ആക്രമിക്കുവാൻ തുടങ്ങി. പ്രബലന്മാരായ ഈ വിദേശീയരുടെ ആക്രമണങ്ങളിൽ നിന്നു് ഭാരതത്തിനെ രക്ഷിക്കുന്നതിനു് അക്കാലങ്ങളിലുണ്ടായിരുന്ന ഭാരതീയനൃപന്മാരുടെ കടമ. ഇതു് സാധിക്കണമെങ്കിൽ ഭാരതീയനൃപന്മാർ എല്ലാവരും യോജിച്ചു പ്രവർത്തിക്കേണ്ടിയിരുന്നു. ഇതിനു് അക്കാലത്തെ നൃപന്മാർ വിമുഖന്മാരായിരുന്നു. ദീർഘദൃഷ്ടിയായ ഭാരതമാതാവിന്റെ അരുമസന്താനമായ സ്വാതന്ത്ര്യത്തെ അറിഞ്ഞു് അതിനു വേണ്ട പരിഹാരമാർഗ്ഗങ്ങൾ അസാമാന്യബുദ്ധിശക്തിയുള്ള വിക്രമാദി

